(2) Smt. K. A. Beevi wife of the deceased
(3) Smt. Beepathumma, mother of the deceased
(4) Mustafa, Minor brother of the deceased
(5) Mohamed Salid, Minor son of the deceased

all of them are residing in Chaliparambil House, P. O. Chelambra, Malappuram District are his only dependants as defined under section 2 (1) (d) of the Workmen's Compensation Act, any others claiming to be such dependants, should within 15 days of the publication of this notice in the Kerala Government Gazette prefer their claims in writing before me and prove the same. If no such claims are received within the prescribed time the entire amount of compensation will be disbursed to the persons mentioned above. Claims preferred thereafter will not be considered.

വിശാഖപട്ടണം സ്റ്റീൽ പ്രോജക്ടിൽ ജോലി നോക്കിവരവെ അപകടമുണ്ടായി മരണമടഞ്ഞ ശ്രീ. കെ. എം. കോയയുടെ ആശ്രിതർക്ക് വർക്ക്മെൻസ് കോമ്പൻസേഷൻ നൽകുന്നതിനായി രൂപ 21,600 (രൂപ ഇരുപത്തിഒന്നായിരത്തി അറുനൂറ് മാത്രം) ഈ ആഫീസിൽ കെട്ടിവെച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ ടിയാന്റെ ആശ്രിതരായി മലപ്പുറം ജില്ലയിൽ ചെലമ്പ്രയിൽ ചാലിപ്പറമ്പിൽ വീട്ടിൽ താമസിക്കും (1) ടിയാന്റെ അച്ഛൻ ശ്രീ. കെ. എം. മുഹമ്മദ് (2) ടിയാന്റെ ഭാര്യ ശ്രീമതി കെ. എ. ബീവി (3) ടിയാന്റെ അമ്മ ശ്രീമതി ബീപാത്തുമ്മ (4) ടിയാന്റെ മൈനർ സഹോദരൻ മുസ്തഫ (5) ടിയാന്റെ മൈനർ പുത്രനായ മുഹമ്മദ് സാലിദ് എന്നിവർ മാത്രമേ ഉള്ളുവെന്ന് റിപ്പോർട്ട് ലഭിച്ചിരിക്കുന്നു. ടിയാന്റെ ആശ്രിതരായി ആശ്രിതർ എന്നു മേൽ വിവരിച്ച നിർവ്വചനത്തിൽ ഉൾപ്പെടുന്നവരായി വേറെ ആരെങ്കിലുമുണ്ടെങ്കിൽ ഈ നോട്ടീസ് കേരള ഗവൺമെന്റ് ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 15 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം ഹാജരായി അവകാശം തെളിയിക്കേണ്ടതും. അവധി കഴിഞ്ഞുള്ള ഹർജികൾ പരിഗണിക്കപ്പെടുന്നതല്ലാത്തതുമാകുന്നു.

(3)

No. A. 230/84. *30th March* 1984.

Whereas the Divisional Manager, New India Assurance Company Limited, Malappuram has deposited with this court a sum of Rs. 27,000 (Rupees Twenty seven thousand only) as compensation for distribution to the dependants of deceased Sri. V. M. Mohammadali who met with a fatal accident while employed under Sri P. M. Moideen s/o Abdul Haji, Pallattil Melethodu House, P. O. Nellikuth, Manjeri via (1) Smt. C. Kadeeja wife of the deceased (2) Sri V. M. Mohammed Father of the deceased (3) Smt. Assia, Mother of the deceased (4) Zakker Hussain (5) Leeakath (6) Seeyavudin Minor Brothers of the deceased (7) Kumari Baby, Minor Sister of the deceased. All of them are residing in Vilakkumadathil House, Mullaupara, Manjeri, Malappuram District are his only dependants as defined under section 2 (1) (d) of the Workmen's Compensation Act, any others claiming to be such dependants, should within 15 days of the publication of this notice in the Kerala Government Gazette prefer their claims in writing before me and prove the same. If no such claims are received within the prescribed time the entire amount of compensation will be disbursed to the persons mentioned above. Claims preferred thereafter will not be considered.

പി. എം. മൊയ്തീൻ s/o അബ്ദുൾ ഹാജി, പല്ലാട്ടിൽ മേലേതൊടി ഹൗസ്, P. O. നെല്ലിക്കുത്ത് വഴി മഞ്ചേരി കീഴിൽ ജോലി നോക്കി വരവെ അപകടമുണ്ടായി മരണമടഞ്ഞ ശ്രീ. വി. എം. മുഹമ്മദലിയുടെ ആശ്രിതർക്ക് വർക്ക്മെൻസ് കോമ്പൻസേഷൻ നൽകുന്നതിനായി രൂപ 27,000 (രൂപ ഇരുപത്തിഏഴായിരം മാത്രം) ഈ ആഫീസിൽ കെട്ടിവച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ ടിയാന്റെ ആശ്രിതരായി മലപ്പുറം ജില്ലയിൽ മഞ്ചേരിയിൽ മുല്ലമ്പാറ വിളക്കുമാടത്തിൽ വീട്ടിൽ താമസിക്കും (1) ടിയാന്റെ ഭാര്യ ഖദീജ (2) ടിയാന്റെ അച്ഛൻ വി. എം. മുഹമ്മദ് (3) ടിയാന്റെ അമ്മ ആസ്യ ടിയാന്റെ മൈനർ സഹോദരന്മാരായ (4) സക്കീർ ഹുസൈൻ (5) ലിയാക്കത്ത് (6) സിയാവുദ്ദീൻ (7) ടിയാന്റെ മൈനർ സഹോദരിയായ കുമാരി ബേബി എന്നിവർ മാത്രമേ ഉള്ളുവെന്നു റിപ്പോർട്ടു ലഭിച്ചിരിക്കുന്നു. ടിയാന്റെ ആശ്രിതരായി ആശ്രിതർ എന്നു മേൽ വിവരിച്ച നിർവ്വചനത്തിൽ ഉൾപ്പെടുന്നവരായി വേറെ ആരെങ്കിലുമുണ്ടെങ്കിൽ ഈ നോട്ടീസ് കേരള ഗവൺമെന്റ് ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 15 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം ഹാജരായി അവകാശം തെളിയിക്കേണ്ടതും. അവധി കഴിഞ്ഞുള്ള ഹർജികൾ പരിഗണിക്കപ്പെടുന്നതല്ലാത്തതുമാകുന്നു.

(4)

No. A-154/84. *30th March* 1984

Whereas the New India Assurance Company Limited Tuticorin has deposited with this Court a sum of Rs. 21,000 (Rupees twenty one thousand only) as compensation for distribution to the dependants of deceased Sri Abdul Mageed who met with a fatal accident while employed under Sri K. Ummer s/o Unnian, Thajudeen Manzil, P.O. Ramapuram, Angadipuram, Malappuram District and whereas it is reported that his (1) E. Abdulla, Father of the deceased (2) Smt Fathima - Mother of the deceased (3) Zakeena, unmarried sister of the deceased (4) Abdul Gafoor (5) Yoosuf, Minor brothers of the deceased (6) Kumari Sulika Minor sister of the deceased. All of them are residing in Eranthodi House, Palakulam, Karuvaupuram P. O., Manjeri, Malappuram District are his only dependants as defined under section 2 (1) (d) of the Workmen's Compensation Act, any others claiming to be such dependants, should within 15 days of the publication of this notice in the Kerala Government Gazette prefer their claims in writing before me and prove the same. If no such claims are received within the prescribed time the entire amount of compensation will be disbursed to the persons mentioned above. Claims preferred thereafter will not be considered.

മലപ്പുറം ജില്ലയിൽ അങ്ങാടിപ്പുറത്ത് രാമപുരത്ത് ഉണ്ണിയാൻ മകൻ കെ. ഉമ്മറിന്റെ കീഴിൽ ജോലി നോക്കിവരവെ അപകടമുണ്ടായി മരണമടഞ്ഞ ശ്രീ. അബ്ദുൾമജീദിന്റെ ആശ്രിതർക്ക് വർക്ക്മെൻസ് കോമ്പൻസേഷൻ നൽകുന്നതിനായി രൂപ 21,000 (രൂപ ഇരുപത്തിഒന്നായിരം മാത്രം) ഈ ആഫീസിൽ കെട്ടിവച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ ടിയാന്റെ ആശ്രിതരായി മലപ്പുറം ജില്ലയിൽ മഞ്ചേരിയിൽ കരുവാൻപുറം പാലക്കുളത്ത് എരൻതൊടി വീട്ടിൽ താമസിക്കും (1) ടിയാന്റെ അച്ഛൻ

ശ്രീ. ഇ. അബ്ദുള്ള (2) ടിയാന്റെ ഉമ്മ ശ്രീമതി ഫാത്തിമ (3) ടിയാന്റെ അവിവാഹിതയായ സഹോദരി കുമാരി സക്കീന ടിയാന്റെ മൈനർ സഹോദരൻമാരായ (4) അബ്ദുൾ ഗഫൂർ (5) യൂസഫ് (6) ടിയാന്റെ മൈനർ സഹോദരിയായ കുമാരി സുലൈഖ എന്നിവർ മാത്രമേ ഉള്ളുവെന്ന് റിപ്പോർട്ട് ലഭിച്ചിരിക്കുന്നു. ടിയാന്റെ ആശ്രിതരായി ആശ്രിതർ എന്ന് മേൽ വിവരിച്ച നിർവ്വചനത്തിൽ ഉൾപ്പെടുന്നവരായി വേറെ ആരെങ്കിലുമുണ്ടെങ്കിൽ ഈ നോട്ടീസ് കേരള ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 15 ദിവസത്തിനകം ഈ ആഫീസിൽ ദേഹമൂലം ഹാജരായി അവകാശം തെളിയിക്കേണ്ടതും അവധി കഴിഞ്ഞുള്ള ഹർജികൾ പരിഗണിക്കപ്പെടുന്നതല്ലാത്തതുമാകുന്നു.

ഡെപ്യൂട്ടി ലേബർ കമ്മീഷണർ ആഫീസ്, തൃശ്ശൂർ.

(ഒപ്പ്)
വർക്കുമെൻസ് കോമ്പൻസേഷൻ കമ്മീഷണർ.

## NOTICES

(1)

No. WC. 45/83. *18th April* 1984.

Whereas Oriental Fire and General Insurance Company, Badagara has deposited with this Court a sum of Rs. 23,731 (Rupees Twenty-three thousand seven hundred and thirty-one only), as compensation for distribution to the dependants of the deceased Sri Hameed who met with a fatal accident while employed under C. M. Usman and whereas it is reported that his (1) Cheriyamadampoyil Abdulla (Father), (2) Cheriyamadampoyil Kadeesa (Mother) Cheriyamadampoyil, P. O. Vanimel, Badagara are his only dependants as defined under section 2 (1) (d) of the Workmen's Compensation Act, any others claiming to be such dependants, should within 15 days of the publication of this notice in the Kerala Government Gazette prefer their claims in writing before me and prove the same. If no such claims are received within the prescribed time the entire amount of compensation will be disbursed to the persons mentioned above. Claims preferred thereafter will not be considered.

സി. എം. ഉസ്മാൻ എന്നവരുടെ കീഴിൽ ജോലി നോക്കിവരവെ അപകടമുണ്ടായി മരണമടഞ്ഞ ശ്രീ. ഹമീദിന്റെ ആശ്രിതർക്ക് വർക്ക്മെൻസ് കോമ്പൻസേഷൻ നൽകുന്നതിനായി രൂപ 23,731 (രൂപ ഇരുപത്തിമൂവായിരത്തി എഴുനൂറ്റി മുപ്പത്തി ഒന്ന് മാത്രം) ഈ ആഫീസിൽ കെട്ടിവച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ ടിയാന്റെ ആശ്രിതരായി വടകര താലൂക്കിൽ വാണിമേൽ അംശം എടക്കാട് ദേശത്ത് ചെറിയമാടം പൊയിൽ അബ്ദുള്ള (ബാപ്പ) (2) ചെറിയമാടം പൊയിൽ കദീസ്സ (ഉമ്മ) എന്നിവർ മാത്രമേ ഉള്ളുവെന്നു റിപ്പോർട്ടു ലഭിച്ചിരിക്കുന്നു. ടിയാന്റെ ആശ്രിതരായി ആശ്രിതർ എന്ന് മേൽവിവരിച്ച നിർവ്വചനത്തിൽ ഉൾപ്പെടുന്നവരായി വേറെ ആരെങ്കിലുമുണ്ടെങ്കിൽ ഈ നോട്ടീസ് കേരള ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 15 ദിവസത്തിനകം ഈ ആഫീസിൽ ദേഹമൂലം ഹാജരായി അവകാശം തെളിയിക്കേണ്ടതും അവധികഴിഞ്ഞുള്ള ഹർജികൾ പരിഗണിക്കപ്പെടുന്നതല്ലാത്തതുമാകുന്നു.

(2)

No. W.C. 73/83. *18th April* 1984.

Whereas the New India Assurance Company Calicut has deposited with this Court a sum of Rs. 21,600 (Rupees Twenty-one thousand and six hundred only), as compensation for distribution to the dependants of the deceased Smt. Kunhilakshmi who met with a fatal accident while employed under Sri T. Sivaraman, Quilandy and whereas it is reported that her P. K. Gopalan, (Father) Pannikuzhikunnu Veedu, Chemancheri, Kozhikode District are his only dependants as defined under section 2 (1) (d) of the Workmen's Compensation Act, any others claiming to be such dependants should within 15 days of the publication of this notice in the Kerala Government Gazette prefer their claims in writing before me and prove the same. If no such claims are received within the prescribed time the entire amount of compensation will be disbursed to the persons mentioned above. Claims preferred thereafter will not be considered.

ടി. ശിവരാമൻ എന്നവരുടെ കീഴിൽ ജോലി നോക്കിവരവെ അപകടമുണ്ടായി മരണമടഞ്ഞ ശ്രീമതി കുഞ്ഞിലക്ഷ്മിയുടെ ആശ്രിതർക്ക് വർക്കുമെൻസ് കോമ്പൻസേഷൻ നൽകുന്നതിനായി രൂപ 21,600 (രൂപ ഇരുപത്തിഒന്നായിരത്തിഅറുനൂറു മാത്രം) ഈ ആഫീസിൽ കെട്ടിവെച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ ടിയാന്റെ ആശ്രിതരായി പി. കെ. ഗോപാലൻ (അച്ഛൻ) പന്നികുഴി കുന്നു വീട് ചേമഞ്ചേരി കോഴിക്കോട് ജില്ല എന്നിവർ മാത്രമേ ഉള്ളുവെന്നു റിപ്പോർട്ടു ലഭിച്ചിരിക്കുന്നു. ടിയാന്റെ ആശ്രിതരായി ആശ്രിതർ എന്നു മേൽവിവരിച്ച നിർവ്വചനത്തിൽ ഉൾപ്പെടുന്നവരായി വേറെ ആരെങ്കിലുമുണ്ടെങ്കിൽ ഈ നോട്ടീസ് കേരള ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 15 ദിവസത്തിനകം ഈ ആഫീസിൽ ദേഹമൂലം ഹാജരായി അവകാശം തെളിയിക്കേണ്ടതും അവധികഴിഞ്ഞുള്ള ഹർജികൾ പരിഗണിക്കപ്പെടുന്നതല്ലാത്തതുമാകുന്നു.

(Sd.)

Office of the Regional Joint Labour Commissioner, Kozhicode.

*Commissioner for Workmen's Compensation & Deputy Labour Commissioner, Kozhicode.*

Reg. No. KL/TV/(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 5th June 1984/15th Jyaistha 1906 (Saka) [No. 23

## PART III

# Department of National Employment Services

### ഭാവി ആസൂത്രണം ചെയ്യുന്നതിന് സഹായിക്കുന്ന ഗൈഡുകൾ

അനുയോജ്യമായ ഒരു തൊഴിൽ തിരഞ്ഞെടുക്കുക എന്നത് വളരെ പ്രാധാന്യമർഹിക്കുന്ന ഒരു കാര്യമാണ്. ഉദ്യോഗാർത്ഥികളുടെ കഴിവിന്റെ യഥാർത്ഥ വിനിയോഗം ക്രമമായ ഉന്നമനം, കൂടുതൽ ശോഭന സാദ്ധ്യതയുള്ള ഒരു ഭാവി ഇവയെല്ലാം ഉദ്യോഗാർത്ഥി തിരഞ്ഞെടുക്കുന്ന തൊഴിലിനെ ആശ്രയിച്ചിരിക്കുന്നു.

ശരിയായ തൊഴിലുകൾ തിരഞ്ഞെടുക്കുന്നതിന് തൊഴിൽ ഗൈഡുകൾ സഹായിക്കുന്നു. താഴെ കൊടുത്തിരിക്കുന്ന തൊഴിൽ ഗൈഡുകളിൽ 50 പൈസയിൽ കുറഞ്ഞവ സൗജന്യമായും, മറ്റുള്ളവ വിലയ്ക്കും എംപ്ലോയ്മെന്റ് എക്സ്ചേഞ്ചുകളിൽ നിന്നും വാങ്ങാവുന്നതാണ്.

### കരിയർ ഇൻഫർമേഷൻ സീരീസ്

1 കരിയേഴ്സ് ഇൻ എഞ്ചിനീയറിംഗ് ആന്റ് ടെക്നോളജി
2 കരിയേഴ്സ് ഫോർ ഹൈ/ഹയർ സെക്കൻഡറി സ്കൂൾ ലീവേഴ്സ്
3 കരിയേഴ്സ് ഫോർ സയൻസ് ഗ്രാജുവേറ്റ്സ്
4 കരിയേഴ്സ് ഫോർ ആർട്ട്സ് ആന്റ് കോമേഴ്സ് ഗ്രാജ്വേറ്റ്സ്
5 കരിയേഴ്സ് ഫോർ അഗ്രിക്കൾച്ചറൽ ഗ്രാജുവേറ്റ്സ് ആന്റ് അപ്ലൈഡ് സയന്റിസ്റ്റ്സ്
6 കരിയേഴ്സ് ഇൻ അക്കൗണ്ടൻസി
7 കരിയേഴ്സ് ഫോർ വിമൻ
8 ബി യുവർ ഓൺ എംപ്ലോയർ
9 റുവേഡ്സ് സെൽഫ് എംപ്ലോയ്മെന്റ്
10 കരിയേഴ്സ് ഇൻ മെഡിസിൻ ആന്റ് അലൈഡ് ഫീൽഡ്സ്
11 കരിയേഴ്സ് ഇൻ പ്രിന്റിംഗ്
12 സെല്ലിംഗ് ആസ് എ കരിയർ
13 കരിയേഴ്സ് ഫോർ നോൺ മെട്രിക്കുലേറ്റ്സ് ആന്റ് സ്കൂൾ ഡ്രോപ്പ് ഔട്ട്സ്
14 ആർട്ട് ഫോർ എ ലിവിംഗ്
15 കരിയേഴ്സ് ഇൻ കാറ്ററിംഗ് ആന്റ് ഹോട്ടലിയറിംഗ്
16 മാത്തമാറ്റിക്സ് ഫോർ എ കരിയർ
17 ഹെവി എർത്ത് മൂവിംഗ് മെഷിനറി ഓക്യുപ്പേഷൻസ്
18 ആഫ്റ്റർ ഇന്റർമീഡിയറ്റ് വാട്ട്
19 കരിയേഴ്സ് ഇൻ ഡിഫൻസ് സർവ്വീസ്
20 കരിയേഴ്സ് ഇൻ ജേണലിസം
21 സ്റ്റാറ്റിസ്റ്റിക്സ് ഫോർ എ കരിയർ
22 ഹോം സയൻസ് ആന്റ് ഡയറ്ററ്റിക്സ് ഫോർ എ കരിയർ
23 കരിയേഴ്സ് ഇൻ ഡേറ്റാ പ്രോസസിംഗ് (കമ്പ്യൂട്ടർ ഓക്യുപ്പേഷൻസ്)
24 ലേൺ വൈൽ യൂ ഏൺ
25 എക്കണോമിക്സ് ഫോർ എ കരിയർ
26 ആഫ്റ്റർ ബി. എസ്‌സി. വാട്ട്

### കരിയർ പാംഫ്‌ലറ്റുകൾ

1 ആക്ച്വറി
2 അഗ്രിക്കൾച്ചറൽ എഞ്ചിനീയർ
3 എയർ കണ്ടീഷനിംഗ് ആന്റ് റഫ്രിജറേഷൻ മെക്കാനിക്ക്
4 എയർ പൈലറ്റ്
5 ആർക്കിയോളജിസ്റ്റ്
6 ആർക്കിടെക്റ്റ്
7 ആക്സിലറി നഴ്സ് മിഡ്‌വൈഫ്
8 കമ്പനി സെക്രട്ടറി
9 കമേഴ്സ്യൽ ആർട്ടിസ്റ്റ്
10 ഡെന്റൽ ആക്സിലറി
11 ഡെന്റൽ സർജൻ
12 ഡ്രാഫ്റ്റ്സ്മാൻ (മെക്കാനിക്കൽ എഞ്ചിനീയറിംഗ്)
13 ഫാമിലി ആന്റ് ചൈൽഡ് വെൽഫെയർ വർക്കർ
14 ഫോറസ്റ്റ് റേഞ്ചർ
15 ജനറൽ ഫിറ്റർ

16 ജിയോളജിസ്റ്റ്
17 ഹെൽത്ത് വിസിറ്റർ
18 ഹൈവേ എഞ്ചിനിയർ
19 ഹോർട്ടികൾച്ചറിസ്റ്റ്
20 ഇൻഷ്വറൻസ് ഏജൻറ്
21 ലൈബ്രേറിയൻ
22 പാറ്റേൺ മേക്കർ
23 ഫാർമസി ആസ് എ കരിയർ
24 ഫിസിക്കൽ എഡ്യൂക്കേഷൻ ടീച്ചർ
25 ഫാർമസിസ്റ്റ്
26 പ്ലാനിംഗ് യുവർ കരിയർ
27 പ്ലംബർ
28 പ്രൂഫ് റീഡർ
29 പബ്ലിക് ഹെൽത്ത് എഞ്ചിനീയർ
30 റേഡിയോ ആൻറ് ടെലിവിഷൻ ടെക്നീഷ്യൻ
31 സാനിറ്ററി ഇൻസ്പെക്ടർ
32 ഷീറ്റ് മെറ്റൽ വർക്കർ
33 മെഷീൻ ഡ്രില്ലർ (മെറ്റൽ)
34 മെഷീൻ ഗ്രൈൻഡർ
35 മീറ്റിയറോളജിസ്റ്റ്
36 മില്ലർ മെറ്റൽ
37 മിൽറൈറ്റ്
38 മോൾഡർ
39 പഞ്ചായത്ത് സെക്രട്ടറി
40 സോഷ്യൽ എഡ്യൂക്കേഷൻ ഓർഗനൈസർ
41 ടീച്ചർ നഴ്സറി . എഡ്യൂക്കേഷൻ
42 സിവിൽ എഞ്ചിനിയർ
43 അയൺ ആൻറ് സ്റ്റീൽ ഇൻഡസ്ട്രി
44 മെഡിക്കൽ ടെക്നീഷ്യൻ
45 ഓവർസിയർ (സിവിൽ)
46 വെൽഡർ
47 വെറ്ററിനറി സർജൻ
48 സുവോളജിസ്റ്റ്
49 മൈനിംഗ് എഞ്ചിനിയർ
50 ഇലക്ട്രോണിക്സ് എഞ്ചിനിയർ
51 ടൂൾ ആൻറ് ഡൈമേക്കർ
52 കേബിനറ്റ് ജോയിനർ
53 കെമിക്കൽ എഞ്ചിനിയർ
54 ടെലികമ്യൂണിക്കേഷൻ എഞ്ചിനിയർ
55 ആട്ടോമൊബൈൽ എഞ്ചിനിയർ
56 സിവിൽ എഞ്ചിനിയർ
57 ഇൻഡസ്ട്രിയൽ ആൻഡ് പ്രൊഡക്ഷൻ എഞ്ചിനിയർ
58 ടൗൺ ആൻറ് കൺട്രി പ്ലാനർ
59 ടർണർ
60 ട്രാക്ടർ ഓപ്പറേറ്റർ
61 ടൂറിസ്റ്റ് ഗൈഡ്

നാഷണൽ എംപ്ലോയ്മെൻറ് ഡയറക്ടറേറ്റ്, തിരുവനന്തപുരം.

(ഒപ്പ്)
സ്റ്റേറ്റ് വൊക്കേഷണൽ ഗൈഡൻസ് ആഫീസർ.

Government of Kerala
1984

Reg. No. KL/TV/(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 5th June 1984|15th Jyaistha 1906 (Saka) [No. 23

PART III

## Department of Panchayats

NOTIFICATION

No G5-2746/84. 18th *May* 1984.

In exercise of the powers conferred under section 85 (i) of the Kerala Panchayats Act 1960 (Act 32 of 1960) delegated to the Deputy Director of Panchayats by Notification No. G. O. (Ms.) 594/L3/DD dated 12-7-1962, sanction is hereby accorded to the Vattiyoorkavu Panchayat to open a daily public market in 25 cents of land in Sy. No. 1708/A-5 of Randamada Village at Nettayam in Vattiyoorkavu Panchayat in Trivandrum District.

Office of the
Deputy Director of
Panchayats, Quilon.

P V. Koshy,
*Deputy Director of Panchayats.*

NOTIFICATIONS

(1)

No. B-14247/83. 26th *April* 1984

It is hereby notified under Rule 9 (2) of the Kerala Panchayats (Election of President and Vice-President) Rules, 1963 that Sri E. V. Antony, Inchakkal Veedu, Manickamangalam, Kalady P. O. has been duly elected as the new President of the Kalady Panchayat in Ernakulam District at the meeting held on 23-12-1983.

(2)

No. B-88/84 26th *April* 1984.

It is hereby notified under Rule 9 (2) of the Kerala Panchayats (Election of President and Vice-President) Rules, 1963, that Sri K. A. George, Karippayi House, P. O. Kuttikkad (via) Pariyaram has been duly elected as the new Vice President of the Pariyaram Panchayat in Trichur District, at the meeting held on 31-12-1983.

(3)

No B-2068/84. 23rd *May* 1984.

It is hereby notified under Rule 9 (2) of the Kerala Panchayats (Election of President and Vice-President) Rules, 1963 that Sri Joseph Isaac, Pookkuuuel House, Mullaringad P. O., has been duly elected as the Vice-President of the Vaunapuram Panchayat in Idukki District at the meeting held on 9-2-1984.

(4)

No. B-568/84. 23rd *May* 1984.

It is hereby notified under Rule 9 (2) of the Kerala Panchayats (Election of President and Vice President) Rules, 1963 that Sri A. Bhaskaran Nair, Aloor House, P. O. Chemmannur has been duly elected as the President of the Archat Panchayat in Trichur District at the meeting held on 11-1-1984.

(5)

No. B-1198/84. 23rd *May* 1984.

It is hereby notified under Rule 9 (2) of the Kerala Panchayats (Election of President and Vice-President) Rules, 1963 that Sri P. P. Ibrahim, Palakkalputheya Veettil House, Kattoor P. O. has been duly elected as the President of the Kattoor Panchayat in Trichur District at the meeting held on 30-1-1984.

(6)

No. B-5357/84. 28th *May* 1984.

Whereas it has been reported by the District Panchayat Officer, Ernakulam that a no-confidence motion has been passed against Sri K. P. Jacob, President of the Vengola Panchayat in a meeting convened for the purpose on 24-5-1984.

And whereas, the said Sri K. P. Jacob has not tendered his resignation of the office of the President of the Vengola Panchayat within two days after the passing of the motion as statutorily required under section 54 (13) of the Kerala Panchayats Act, 1960 (Act 32 of 1960);

Now, I, the Deputy Director of Panchayats, Ernakulam, therefore, in exercise of the powers under subsection 13 of section 54 of the Kerala Panchayats Act, 1960 (Act 32 of 1960) delegated to me as per the Notification No. MS.594/L-ii/DD dated 12-7-1962 of the Government of Kerala, hereby remove the said Sri K. P. Jacob from the office of the President of the Vengola Panchayat in Ernakulam District with effect from 27-5-1984.

This notification is issued subject to the result of the O.P. No. 4487/84-A in the Honourable High Court of Kerala.

Office of the Deputy Director of Panchayats, Ernakulam.

P. PARAMESWARAN,
*Deputy Director of Panchayats.*

## NOTIFICATIONS

(1)

No. C2-2296/84. *16th May* 1984.

It is notified under Rule 9 (2) of the Kerala Panchayats (Election of President and Vice-President) Rules, 1963, that Sri K. Iydru, Kalathil Veedu, P. O. Thuvvur, has been duly elected as the Vice-President of the Thuvvur Panchayat in the existing vacancy on 3-5-1984.

(2)

No. C2-1610/84. *5th May* 1984.

It is hereby notified under Rule 9 (2) of Kerala Panchayats (Election of President and Vice President) Rules, 1963, that Sri A. P. Hamza, Anappattath House, Neelancheri P. O., Thuvoor has been duly elected as President of the Thuvoor Panchayat on 24-4-1984 in the existing vacancy.

Office of the Deputy Director of Panchayats, Malappuram.

P. SREEDHARAN NAIR,
*Deputy Director of Panchayats.*

## NOTIFICATION

No. C1-4252/84. *25th May* 1984.

Whereas, it has been reported by the District Panchayat Officer, Kozhikode in his Letter No. EL. 4889/84 dated 16-5-1984 that a no-confidence motion was carried with the support of 6 Members out of the sanctioned strength of 10 members against Sri K.J. Thomas, President, Kodancherry Panchayat in Kozhikode District at the meeting held on 15-5-1984.

And whereas, the said K. J. Thomas has not tendered his resignation of Presidentship of Kodancherri Panchayat within two days from the date of passing of motion as required under Section 54 (13) of the Kerala Panchayat Act, 1960 (Act 32 of 1960).

Now, therefore, I, the Deputy Director of Panchayats, Kozhikode in exercise of the powers conferred under subsection 13 of Section 54 of the Kerala Panchayats Act, 1960 (Act 32 of 1960) do hereby remove the said Sri K.J. Thomas from the Presidentship of Kodencherry Panchayat in Kozhikode District with effect from the date of passing the motion.

Office of the Deputy Director of Panchayats, Calicut.

A.K. APPOOTY,
*Deputy Director.*

### Proceedings of the Deputy Director of Panchayats, Malappuram.

Order No. A2-7022/83. (K.Dis) *18th January* 1984.

*Read*:—
1. Panchayat Resolution No. 14 dated 20-4-1983.
2. Letter No. A.239/83 dated 26-7-1983 of the Executive Officer, Elappully Panchayat.
3. G3. 1324/83 dated 22-11-1983 of the District Panchayat Officer, Palghat.

In exercise of the powers conferred under section 12 (3) of the Kerala Local Authorities-Entertainment Tax Act, 1961, (Act, 20 of 1960) delegated to the Deputy Director of Panchayats in Notification No. L2-38864/65 dated 4-1-1966 of the Director of Panchayats, Trivandrum the bye-laws passed by the Elappully Panchayat in Palghat District as per its resolution No. read as 1st paper above, under the powers vested in its vide S. R. (1) and (S) of the Kerala Local Authorities Entertainment Tax Act, 1961, is hereby approved.

Malappuram.

P. SREEDHARAN NAIR,
*Deputy Director of Panchayats.*

### എലപ്പുള്ളി പഞ്ചായത്ത് വിനോദ നികുതി

### ബൈലാ

1. ഈ നിയമാവലിക്ക് എലപ്പുള്ളി പഞ്ചായത്ത് വിനോദ നികുതി ബൈലാ എന്ന് പേർ പറയാം.

2. ഈ നിയമാവലി 1-4-1984-ാം തീയതി മുതൽ പ്രാബല്യത്തിൽ വരുന്നതാണ്.

3. നിർവ്വചനങ്ങൾ:—ഈ നിയമാവലിയിൽ സന്ദർഭത്തിന് മറ്റു വിധത്തിൽ ആവശ്യമില്ലാത്തപക്ഷം,

(1) "ആക്റ്റ്" എന്നാൽ 1961-ലെ കേരള വിനോദ നികുതി ആക്റ്റ് 1961-ലെ 20-ാം നമ്പർ ആക്റ്റ് എന്നർത്ഥമാകുന്നു.

(2) "പഞ്ചായത്ത്" എന്നാൽ എലപ്പുള്ളി പഞ്ചായത്ത് എന്നർത്ഥമാകുന്നു.

(3) "ഗവൺമെന്റ്" എന്നാൽ കേരള ഗവൺമെന്റ് എന്നർത്ഥമാകുന്നു.

(4) "കളക്റ്റർ" എന്നാൽ പാലക്കാട് കളക്റ്റർ എന്നർത്ഥമാകുന്നു.

(5) "കാര്യനിർവ്വഹണാധികാരസ്ഥൻ" എന്നാൽ കേരള പഞ്ചായത്ത് ആക്റ്റ് 2-ാം വകുപ്പ് 12-ാം ഉപവകുപ്പ് പ്രകാരം നിർവ്വചിച്ച എലപ്പുള്ളി പഞ്ചായത്ത് കാര്യനിർവ്വഹണാധികാരസ്ഥൻ എന്നർത്ഥമാകുന്നു.

(6) "ചട്ടങ്ങൾ" എന്നാൽ (1962-ലെ കേരള വിനോദ നികുതി ചട്ടങ്ങൾ എന്നർത്ഥമാകുന്നു.

4. ആക്റ്റിലെ 7 (1), 7(3) എന്നീ വകുപ്പുകൾ അനുസരിച്ച് പ്രത്യേകമായി അതാതു കാലത്ത് പഞ്ചായത്ത് ഒഴിവാക്കപ്പെടുന്ന പ്രദർശനങ്ങൾ ഒഴികെ പഞ്ചായത്ത് അതിർത്തിക്കുള്ളിൽ വെച്ച് നടത്തുന്ന എല്ലാ വിനോദ പ്രദർശനങ്ങൾക്കും ആക്റ്റ് 3-ാം വകുപ്പ് പ്രകാരം പ്രദർശന പ്രവേശന സംഖ്യയുടെ 30% (മുപ്പത് ശതമാനം) വിനോദ നികുതി ഈടാക്കുന്നതാണ്. ടിക്കറ്റുകൾ അനുസരിച്ചാണ് പ്രദർശന ഉടമ നികുതി അടയ്ക്കുവാൻ ഉദ്ദേശിക്കുന്നതെങ്കിൽ കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെടുന്ന തുക ഡെപ്പോസിറ്റായി പഞ്ചായത്തിൽ അടയ്ക്കേണ്ടതാണ്. വിനോദ നികുതി പ്രദർശനത്തോടെ അധിക വിനോദനികുതിയും പ്രദർശന നികുതിയും സർചാർജും പ്രദർശനത്തിന് തൊട്ടടുത്ത ദിവസം പകൽ 11 മണിക്ക് മുമ്പായി പഞ്ചായത്താഫീസിൽ അടച്ച് രസീത് വാങ്ങേണ്ടതാണ്.

4. (a) ഓരോ നാടക പ്രദർശനത്തിനും 25 രൂപ (ഇരുപത്തിയഞ്ച് രൂപ) വീതവും ഓരോ സർക്കസ് പ്രദർശനത്തിനും 15 രൂപ (പതിനഞ്ച് രൂപ മാത്രം) വീതവും വിനോദനികുതി ഈടാക്കുന്നതാണ്.

5. ഈ നിയമാവലിയിൽ എന്തുതന്നെ പ്രസ്താവിച്ചിരുന്നാലും ആക്റ്റ് 4-ാം വകുപ്പുപ്രകാരം ഏതെങ്കിലും തരത്തിൽപ്പെട്ട പ്രദർശനത്തിനുള്ള നികുതി ഒരു ഒറ്റത്തുകയായി പ്രത്യേക കാലത്തേക്ക് കോമ്പൗണ്ട് ചെയ്യുവാൻ പഞ്ചായത്തിന് അധികാരമുണ്ടായിരിക്കുന്നതാണ്. അതുപ്രകാരം കോമ്പൗണ്ട് ചെയ്യുന്ന നികുതി അപ്പോഴപ്പോൾ പഞ്ചായത്ത് നിശ്ചയിക്കുന്ന വ്യവസ്ഥകൾക്ക് വിധേയമായി അടച്ചുകൊള്ളേണ്ടതാണ്.

6. പ്രദർശനം നടത്തുന്ന ഉടമസ്ഥൻ പ്രദർശനം തുടങ്ങുന്നതിന് കുറഞ്ഞത് 7 (ഏഴ്) ദിവസം മുമ്പെങ്കിലും പ്രദർശനം നടത്തുന്നതിനുള്ള അനുവാദത്തിനായി കാര്യനിർവ്വഹണാധികാരസ്ഥന് രേഖാമൂലം അപേക്ഷിക്കേണ്ടതാണ്. അപേക്ഷയിൽ താഴെ കൊടുത്തിരിക്കുന്ന വിവരങ്ങൾ ഉണ്ടായിരിക്കേണ്ടതാണ്.

(1) ഉടമസ്ഥന്റെ പേരും മേൽവിലാസവും.

(2) പ്രദർശനത്തിന്റെ സ്ഥലവും, സമയവും, കാലവും.

(3) ക്ലാസ്സുകളും, നിരക്കുകളും. പ്രദർശനത്തിന്റെ സ്വഭാവവും കാര്യനിർവ്വഹണാധികാരസ്ഥൻ നിർദ്ദേശിക്കുന്ന മറ്റു വിവരങ്ങളും.

7. മേൽ 6-ാം വകുപ്പിൽ പറഞ്ഞിരിക്കുന്ന വിവരങ്ങൾ അടങ്ങിയിട്ടില്ലാത്ത അപേക്ഷകൾ പരിഗണിക്കുന്നതല്ല. കാര്യനിർവ്വഹണാധികാരസ്ഥന് യുക്തമെന്ന് തോന്നുന്ന നിബന്ധനകൾക്കും നിയന്ത്രണങ്ങൾക്കും വിധേയമായി പ്രദർശനത്തിനുള്ള അനുമതി നൽകാവുന്നതാണ്.

അനുമതി ഉത്തരവിൽ പറഞ്ഞിരിക്കുന്ന ഏതെങ്കിലും നിബന്ധനകൾക്കോ, നിയന്ത്രണങ്ങൾക്കോ എതിരായി പ്രദർശന ഉടമ പ്രവൃത്തിക്കുകയോ ഏതെങ്കിലും വിധത്തിലുള്ള കപടമാർഗ്ഗങ്ങളിലൂടെ അനുമതി കൈവശമാക്കുകയോ ചെയ്താൽ കാര്യനിർവ്വഹണാധികാരസ്ഥന് അനുമതി റദ്ദു ചെയ്യുവാനോ, താൽക്കാലികമായോ സസ്പെന്റ് ചെയ്യുവാനോ അധികാരം ഉണ്ടായിരിക്കുന്നതാണ്.

8. ഈ നിയമാവലി നൽകുന്ന ഏതൊരു അനുമതിയിലും കാര്യനിർവ്വഹണാധികാരസ്ഥൻ ഒപ്പ് വയ്ക്കേണ്ടതും, പ്രദർശനത്തിന്റെ കാലം, നിബന്ധനകൾ, നിയന്ത്രണങ്ങൾ മുതലായവ അനുമതിയിൽ ചേർത്തിരിക്കേണ്ടതുമാണ്.

9. ആക്റ്റിലെ 10 (2) വകുപ്പനുസരിച്ച് താഴെ പറയുന്ന സംഗതികൾ കൂടി ഈ പഞ്ചായത്തിലെ കാര്യനിർവ്വഹണാധികാരസ്ഥനെ അധികാരപ്പെടുത്തിയിരിക്കുന്നു.

(1) പ്രദർശനം നടന്നുകൊണ്ടിരിക്കുമ്പോൾ പ്രദർശന സ്ഥലത്ത് പ്രവേശിച്ച് പരിശോധിക്കുകയും.

(2) ആക്ടിലെ 5-ാം വകുപ്പനുസരിച്ചാണോ ആളുകളെ പ്രവേശിപ്പിച്ചിരിക്കുന്നതെന്ന് തീർച്ചപ്പെടുത്തുവാനും.

(3) ഏതെങ്കിലും ഒരു പ്രദർശനത്തിനുവേണ്ടി പ്രസ്തുത സ്ഥലം ഉപയോഗിക്കുന്നത് തടഞ്ഞുകൊണ്ടുള്ള ഉത്തരവു നൽകുവാനും.

കാര്യനിർവ്വഹണാധികാരസ്ഥനോ, അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ പഞ്ചായത്ത് പ്രത്യേകമായി ഈ ആവശ്യത്തിലേക്കായി ഏർപ്പെടുത്തുന്ന മറ്റേതെങ്കിലും ഉദ്യോഗസ്ഥനോ പ്രദർശനം നടന്നുകൊണ്ടിരിക്കുന്ന അവസരത്തിൽ ഏതൊരു പ്രദർശന സ്ഥലത്തും പ്രവേശിക്കാവുന്നതും, ആക്റ്റിലെയും ചട്ടങ്ങളിലെയും ഈ നിയമാവലിയിലെയും വ്യവസ്ഥകൾ പാലിച്ചിട്ടുണ്ടോ എന്ന് നോക്കാവുന്നതുമാണ്.

10. നേരിട്ടുള്ള അറിവു മുഖേനയോ മേൽ 9-ാം വകുപ്പിൽ പ്രസ്താവിക്കുന്ന ഉദ്യോഗസ്ഥന്മാരുടെ റിപ്പോർട്ട് മുഖേനയോ ഏതെങ്കിലും ക്രമക്കേടുകൾ ഉള്ളതായി ബോദ്ധ്യപ്പെട്ടാൽ കാര്യനിർവ്വഹണാധികാരസ്ഥന് പ്രദർശനം നിറുത്തിവെയ്ക്കുക തുടങ്ങിയിട്ടുള്ള നടപടികൾ സ്വീകരിക്കുന്നതിനും, അധികാരമുണ്ടായിരിക്കുന്നതാണ്.

11. അനുമതി റദ്ദു ചെയ്യുകയോ, സസ്പെന്റ് ചെയ്യുകയോ ചെയ്യുന്ന കാര്യത്തിൽ കാര്യനിർവ്വഹണാധികാരസ്ഥന്റെ ഏതൊരു കല്പനയും രേഖാമൂലം അറിയിക്കേണ്ടതും അങ്ങിനെ ചെയ്യുവാനുള്ള കാരണം അതിൽ കാണിച്ചിരിക്കേണ്ടതുമാണ്.

12. അനുമതി റദ്ദു ചെയ്യുകയോ, സസ്പെന്റ് ചെയ്യുകയോ, അനുമതിയുടെ കാലാവധി അവസാനിപ്പിക്കുകയോ ചെയ്തുകഴിഞ്ഞാൽ പിന്നീട് പ്രസ്തുത റദ്ദാക്കലോ, സസ്പെൻഷൻ പിൻവലിക്കുകയോ ചെയ്യുന്നതുവരെയുള്ള കാലം അനുമതി ഇല്ലാത്തതായി കണക്കാക്കുന്നതായിരിക്കും.

13. (a) പ്രദർശനത്തിന്റെ ഉടമസ്ഥൻ പ്രദർശനം തുടങ്ങുന്നതിന് മൂന്നു ദിവസം മുമ്പായി വിൽക്കുവാൻ ഉദ്ദേശിക്കുന്ന എല്ലാ ടിക്കറ്റുകളും പഞ്ചായത്താഫീസിൽ ഹാജരാക്കി സീൽ വെയ്ക്കുകയോ സ്റ്റാമ്പ് ചെയ്യുകയോ ചെയ്തുകൊള്ളേണ്ടതാണ്. ടിക്കറ്റുകളോടൊപ്പം ക്ലാസുകളുടെ എണ്ണം, ഓരോ ക്ലാസിലുമുള്ള ടിക്കറ്റുകളുടെ എണ്ണം, ടിക്കറ്റിന്റെ വില എന്നിവ കാണിക്കുന്ന ഒരു സ്റ്റേറ്റ്മെന്റ് സമർപ്പിച്ചിരിക്കേണ്ടതാണ്. മേൽപ്രകാരം ചെയ്യുന്നതിനുള്ള സമയപരിധി മതിയായ കാരണങ്ങളാൽ 24 മണിക്കൂറിന് മുമ്പുവരെയായി ഇളവുചെയ്തു കൊടുക്കാവുന്നതാണ്.

(b) ഉപചാരമായും, സൗജന്യമായുമായ ടിക്കറ്റുകൾ ഓരോ ക്ലാസിലേക്കും ആകെ അനുവദിച്ചിട്ടുള്ള പ്രവേശനത്തിന്റെ അഞ്ചു ശതമാനം (5 %) ത്തിൽ കൂടുതൽ പാടുള്ളതല്ല.

14. കാര്യനിർവ്വഹണാധികാരസ്ഥൻ ആഫീസിൽ ലഭിക്കുന്ന ടിക്കറ്റുകൾ സീൽ വെച്ചശേഷം മടക്കിക്കൊടുക്കേണ്ടതും നികുതി പിരിക്കുവാൻ വേണ്ടുന്ന ഏർപ്പാടുകൾ ചെയ്യേണ്ടതുമാണ്. ഈ സംഗതികളിൽ കാര്യനിർവ്വഹണാധികാരസ്ഥൻ പുറപ്പെടുവിക്കുന്ന എല്ലാ നിർദ്ദേശങ്ങളും പ്രദർശന ഉടമസ്ഥൻ അനുസരിച്ചിരിക്കേണ്ടതാണ്. പഞ്ചായത്തിന്റെ സീലോ, ലേബലോ സ്റ്റാമ്പോ ഇല്ലാത്ത ടിക്കറ്റുകൾ വിൽക്കുവാൻ പാടില്ലാത്തതുമാകുന്നു.

15. പഞ്ചായത്തിലേക്ക് ലഭിക്കേണ്ടുന്ന നികുതി യഥാസമയം ഈടാക്കുന്നതിനുവേണ്ടി കാര്യനിർവ്വഹണാധികാരസ്ഥൻ നിശ്ചയിക്കുന്ന ഒരു തുക പ്രദർശനത്തിന്റെ ഉടമസ്ഥൻ ഡെപ്പോസിറ്റായി പഞ്ചായത്തിൽ വെയ്ക്കേണ്ടതും പ്രസ്തുത ഡെപ്പോസിറ്റ് നികുതി ഉൾപ്പെടെയുള്ള എല്ലാ ബാദ്ധ്യതകളും തീർത്തതിനു ശേഷം ഉടമസ്ഥന് മടക്കിക്കൊടുക്കുകയോ ടിയാന്റെ ആവശ്യപ്രകാരം നികുതി ഇനങ്ങളിലേക്ക് മാറ്റം ചെയ്യുകയോ ചെയ്യാവുന്നതാണ്.

16. മേൽപ്പറഞ്ഞ 15-ാം വകുപ്പുപ്രകാരം പ്രദർശന ഉടമ വെച്ചിരിക്കുന്ന ഡെപ്പോസിറ്റ് തുകയ്ക്കുള്ള ടിക്കറ്റുകൾ മാത്രമേ ഓരോ സമയവും പഞ്ചായത്തിൽ സീൽ വെച്ച് കൊടുക്കപ്പെടുകയുള്ളു.

17. ആക്റ്റിലെ 4-ാം വകുപ്പുപ്രകാരം നികുതി ഒരിക്കൽ ഒന്നായി വാങ്ങുകയാണെങ്കിൽ കാര്യനിർവ്വഹണാധികാരസ്ഥന്റെ രേഖാമൂലമായുള്ള അനുമതി കൂടാതെ പ്രദർശന ഉടമസ്ഥൻ ഓരോ ക്ലാസിന്റെയും ടിക്കറ്റിന്റെയും നിലയിൽ വ്യത്യാസം വരുത്തുവാൻ പാടുള്ളതല്ലാത്തതാകുന്നു.

18. അർദ്ധരാത്രി കഴിഞ്ഞ് 1.30 മണിക്കു ശേഷമോ, വൈകുന്നേരം 3 മണിക്കു മുമ്പോ കാര്യനിർവ്വഹണാധികാരസ്ഥന്റെ മുൻകൂട്ടിയുള്ള രേഖാമൂലമായ അനുമതി കൂടാതെ യാതൊരു പ്രദർശനവും നടത്തുവാൻ പാടുള്ളതല്ല.

19. പ്രദർശനത്തിന്റെ ഉടമസ്ഥൻ ഓരോ പ്രദർശനവും കഴിഞ്ഞ് തൊട്ടടുത്ത പ്രവൃത്തിദിവസം പകൽ 11 മണിക്കുമുമ്പായി ടിക്കറ്റിന്റെയും വിൽപ്പനയുടെയും നികുതിയുടെയും വിശദവിവരങ്ങൾ കാണിക്കുന്ന സ്റ്റേറ്റുമെന്റ് ചട്ടങ്ങളിൽ III-ാം നമ്പർ ഫാറത്തിലും VI-ാം നമ്പർ ഫാറത്തിലും പഞ്ചായത്തിൽ സമർപ്പിച്ചുകൊള്ളേണ്ടതും പ്രസ്തുത സ്റ്റേറ്റുമെന്റിൽ പ്രദർശന ഉടമയോ അദ്ദേഹം അധികാരപ്പെടുത്തുന്ന ആളോ ഒപ്പുവക്കേണ്ടതുമാണ്. സിനിമാ പ്രദർശനത്തെ സംബന്ധിച്ചിടത്തോളം മേൽ നിർദ്ദേശിച്ചിട്ടുള്ളതും കൂടാതെ പ്രദർശന ഉടമ ഫിലിം വിതരണക്കാർക്ക് നൽകുന്നതുമായ ഡെയിലി കളക്ഷൻ റിപ്പോർട്ടിന്റെ ഒരു പ്രതിയും കൂടി സമർപ്പിക്കേണ്ടതും പ്രസ്തുത D. C. R. ൽ ഫിലിം റപ്രസന്റേറ്റിവും പ്രദർശനഉടമയോ അദ്ദേഹം അധികാരപ്പെടുത്തുന്ന ആളോ ഒപ്പുവെയ്ക്കേണ്ടതും, ടിക്കറ്റ് അടിച്ചതിന്റെ കണക്കും, ബാക്കി വരുന്ന ടിക്കറ്റും കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെട്ടാൽ കാണിക്കേണ്ടതുമാണ്. ഗേറ്റിൽ ശേഖരിച്ച ടിക്കറ്റും മറ്റെല്ലാ വിധത്തിലുള്ള കണക്കുകളും കാര്യനിർവ്വഹണാധികാരസ്ഥനോ ഈ നിയമാവലി 9-ാം വകുപ്പുപ്രകാരം അധികാരപ്പെടുത്തപ്പെട്ട ഉദ്യോഗസ്ഥനോ ആവശ്യപ്പെട്ടാൽ പ്രദർശനഉടമ കാണിക്കേണ്ടതാണ്.

20. ആക്റ്റിനോ, ചട്ടങ്ങൾക്കോ, നിയമാവലിക്കോ വിധേയമായി കാര്യനിർവ്വഹണാധികാരസ്ഥൻ നൽകുന്ന ഏതൊരു നിർദ്ദേശവും പ്രദർശനഉടമസ്ഥനോ അയാളുടെ ഏജന്റോ പ്രവർത്തിക്കാരോ അനുസരിക്കുവാൻ ബാദ്ധ്യസ്ഥരായിരിക്കുന്നതാണ്.

21. ആക്റ്റിലെ 7-ാം വകുപ്പിലെ 1-ാം ഉപവകുപ്പു പ്രകാരം വിനോദനികുതിയിൽ നിന്നും ഒഴിവാക്കുവാൻ അപേക്ഷിക്കുന്ന ഉടമസ്ഥൻ പ്രദർശനദിവസത്തിന് 14 ദിവസങ്ങൾക്ക് മുമ്പായി കാര്യനിർവ്വഹണാധികാരസ്ഥന് അപേക്ഷ സമർപ്പിക്കേണ്ടതാണ്. കാര്യനിർവ്വഹണാധികാരസ്ഥന് യുക്തമെന്ന് തോന്നുന്നപക്ഷം സമയപരിധിയുടെ കാര്യത്തിൽ ഇളവ് ചെയ്തു കൊടുക്കാവുന്നതാണ്. അങ്ങിനെയുള്ള അപേക്ഷയോടൊപ്പം 5 രൂപ (അഞ്ചുറുപ്പിക) കൂടി പഞ്ചായത്തിൽ അടയ്ക്കേണ്ടതാണ്. ഒഴിവിനുവേണ്ടി ലഭിക്കുന്ന അപേക്ഷ കാര്യനിർവ്വഹണാധികാരസ്ഥൻ തന്റെ റിമാർക്സോടുകൂടി പഞ്ചായത്തിന്റെ തീരുമാനത്തിനുവേണ്ടി വയ്ക്കേണ്ടതാണ്. പഞ്ചായത്ത് പ്രതികൂലമായി തീരുമാനിക്കുന്നതായാൽ ഉടമസ്ഥന് ആവശ്യമെന്നു തോന്നുന്ന പക്ഷം കളക്ടർക്ക് അപ്പീൽ കൊടുക്കാവുന്നതാണ്. പഞ്ചായത്തിന്റെയോ, കളക്ടരുടെയോ തീരുമാനം ഉണ്ടാകുന്നതിനു മുൻപ് പ്രദർശനം നടത്തുകയാണെങ്കിൽ പ്രദർശന ഉടമ മേൽപ്രകാരമുള്ള നികുതി സംഖ്യ ഡെപ്പോസിറ്റായി പഞ്ചായത്തിൽ അടയ്ക്കേണ്ടതും ആക്റ്റിലേയും, ചട്ടങ്ങളിലെയും ഈ നിയമാവലിയിലെയും എല്ലാ വ്യവസ്ഥകളും അനുസരിക്കേണ്ടതുമാണ്. ഒഴിവ് അനുവദിക്കുന്നതിന് മുൻപ് കാര്യനിർവ്വഹണാധികാരസ്ഥന് യുക്തമെന്ന് തോന്നുന്ന ഒരു സംഖ്യ ഡെപ്പോസിറ്റായി വയ്ക്കുവാൻ പ്രദർശന ഉടമയോട് ആവശ്യപ്പെടാവുന്നതുമാകുന്നു.

22. ഏതെങ്കിലും കാരണവശാൽ വിനോദ പ്രദർശനം തുടർന്ന് നടത്താൻ സാധിക്കാതെ വരുന്ന പക്ഷം അത്തരം കാണികൾക്ക് വിനോദനികുതി മടക്കികിട്ടുവാൻ അധികാരമുണ്ടായിരിക്കുന്നതല്ല. എന്നാൽ അത്തരം കാണികളെ അന്നുതന്നെയോ തൊട്ടടുത്ത ദിവസമോ പ്രത്യേക പാസിൻമേൽ പ്രദർശനം കാണിക്കാവുന്നതാണ്.

23. ഈ നിയമാവലിയിലെ ഏതെങ്കിലും ഭാഗമോ ഭാഗങ്ങളോ ലംഘിക്കുന്നവർക്ക് 50 രൂപ (അൻപത് രൂപ) വരെ പിഴ ചുമത്തുന്നതും തുടർച്ചയായ ലംഘനങ്ങൾക്ക് ഓരോ ദിവസവും 15 രൂപ (പതിനഞ്ച് രൂപ) വീതം പിഴ ചുമത്താവുന്നതുമാകുന്നു.

(ഒപ്പ്)
സ്പെഷ്യൽ ഗ്രേഡ്
എക്സിക്യൂട്ടീവ് ആഫീസർ,
എലപ്പുള്ളി പഞ്ചായത്ത്.

മലപ്പുറം.

© Government of Kerala 1984



Reg. No. KL/TV/(N)/14

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 5th June 1984/15th Jyaistha 1906 (Saka) [No. 23

PART III

## Public Health Engineering Department

### ടെണ്ടർ പരസ്യം

നമ്പർ AB3-320/84/PHED. 1984 മെയ് 11.

കൊല്ലം ഡ്രെയിനേജ് ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തിക്ക് കേരള ജല മലിനീ ജല അതോറിട്ടിയിൽ എ, ബി, സി എന്നീ ക്ലാസുകളിൽ രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും താഴെ പറയുന്ന തിയതികളിൽ വൈകുന്നേരം 4 മണിവരെ മൽസര സ്വഭാവമുള്ള പ്രവർത്തിയുടെ പേർ ആലേഖനം ചെയ്തിട്ടുള്ള ടെണ്ടറുകൾ മുദ്രവെച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ടെണ്ടറുകൾ അന്നേദിവസം 4.30 മണിക്ക് തുറന്നു പരിശോധിക്കുന്നതും ആണ്.

ടെണ്ടർ നമ്പർ—1/84-85

പ്രവർത്തിയുടെ പേരും അടങ്കൽ തുകയും—കൊല്ലം ഡ്രെയിനേജ് പദ്ധതിക്ക് 1984-85 വർഷത്തിൽ ആവശ്യമായിട്ടുള്ള സാധനങ്ങൾ കൊണ്ടുവന്ന് സ്റ്റോറിൽ വയ്ക്കുന്നതിന് (പുനർ ടെണ്ടർ) രൂപ—1,29,728

നിരതദ്രവ്യം—2,600 രൂപ

ടെണ്ടർ ഫാറത്തിന്റെ വില—രൂപ 50 + വില്പന നികുതി

ടെണ്ടർ സ്വീകരിക്കുന്ന അവസാന തിയതി—13-6-1984

പ്രവർത്തി തീർക്കേണ്ട സമയം—1 വർഷം.

ടെണ്ടർ ഫാറങ്ങളും മറ്റു വിശദ വിവരങ്ങളും താഴെ ഒപ്പുവച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും 1-6-1984 മുതൽ എല്ലാ പ്രവർത്തി ദിവസങ്ങളിലും പ്രവൃത്തി സമയങ്ങളിൽ ടെണ്ടറുകൾ സ്വീകരിക്കുന്ന അവസാന തിയതിയിൽ ഉച്ചയ്ക്ക് ഒരു മണി വരെ ലഭിക്കുന്നതാണ്. ടെണ്ടർ ഫാറത്തിന്റെ വില രൊക്കം പണമായോ മണി ഓർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. കേരള വാട്ടർ ആന്റ് വേസ്റ്റ് വാട്ടർ അതോറിറ്റിയിലെ ടെണ്ടറുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിന് ബാധകമായിരിക്കും.

കൊല്ലം ഡ്രെയിനേജ് ഡിവിഷൻ,
എക്സിക്യൂട്ടീവ്
എഞ്ചിനീയറുടെ കാര്യാലയം.

(ഒപ്പ്)
എക്സിക്യൂട്ടീവ്
എൻജിനീയർ,
കേരള ജല മലിനീ ജല
അതോറിറ്റി.

---

### ടെണ്ടർ പരസ്യം

നമ്പർ എ3-355/84. 1984 മെയ് 9.

കേരള ഗവർണ്ണർക്കുവേണ്ടി എക്സിക്യൂട്ടീവ് എഞ്ചിനീയർ വാട്ടർ സപ്ലൈ നോർത്ത് ഡിവിഷൻ, കൊച്ചിൻ-37 താഴെ പറയുന്ന പ്രവർത്തിയ്ക്കുവേണ്ടി താഴെ കാണിച്ചിരിക്കുന്ന തിയതിയിൽ ഈ ഡിപ്പാർട്ടുമെന്റിൽ രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും മുദ്രവെച്ച ടെണ്ടറുകൾ ക്ഷണിച്ചുകൊള്ളുന്നു.

ടെണ്ടർ നമ്പർ—6/84-85.

പ്രവൃത്തിയുടെ പേര്—കീഴ്മാട് പഞ്ചായത്തിലെ ശുദ്ധജല വിതരണ പദ്ധതിയുടെ സൗത്ത് സോണിൽ പൈപ്പ് ഇടുന്നത് സംബന്ധിച്ച പണികൾ.

അടങ്കൽ തുക- 1,72,905 രൂപ

നിരതദ്രവ്യം—രൂപ 3,500

ടെണ്ടർ ഫാറത്തിന്റെ വില—രൂപ 50+വി.നി.

ടെണ്ടർ ഫാറത്തിന്റെ പകർപ്പിന്റെ വില—രൂപ 5+ വി.നി.

ടെണ്ടർ സ്വീകരിക്കുന്ന അവസാന തിയതി—12-6-1984, 4 മണി വരെ.

പണി ഏടുക്കേണ്ട കരാറുകാരുടെ വിഭാഗം—എ, ബി

പ്രവർത്തി തീർക്കേണ്ട കാലാവധി—6 മാസം.

ടെണ്ടർ ഫാറങ്ങളും മറ്റു വിവരങ്ങളും ഈ ആഫീസിൽ നിന്നും 1-6-1984-ാം തിയതി മുതൽ എല്ലാ പ്രവർത്തി ദിവസങ്ങളിലും ആഫീസ് സമയത്ത് ഫാറത്തിന്റെ വില (തിരിച്ചു നൽകുന്നതല്ല.) രൊക്കമോ മണിഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ

ലഭിക്കുന്നതാണ്. ദർഘാസ് ഫാറങ്ങൾ ഈ ഓഫീസിൽ നിന്നും ദർഘാസ് സ്വീകരിക്കുന്ന അവസാന ദിവസം ഉച്ചക്ക് 1 മണി വരെ മാത്രമേ ലഭിക്കുകയുള്ളൂ. (ദർഘാസ് ഫാറങ്ങൾ കൈമാറ്റം ചെയ്യുവാൻ പാടുള്ളതല്ല.)

നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ദർഘാസുകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല. ക്രമപ്രകാരം നിശ്ചയിച്ചിട്ടുള്ള നിരതദ്രവ്യം പണമായോ, ഡെപ്പോസിറ്റായോ, എൻഡോഴ്സ് ചെയ്ത ഡ്രാഫ്റ്റായോ അടച്ച് രസീത് ദർഘാസിനോടൊപ്പം ഹാജരാക്കേണ്ടതാണ്. നിരതദ്രവ്യം കെട്ടിവയ്ക്കാത്ത എല്ലാ ദർഘാസുകളും നിരസിക്കപ്പെടുന്നതാണ്. ദർഘാസ് തീയതി ഏതെങ്കിലും കാരണവശാൽ അവധി ആയി പോയാൽ അടുത്ത പ്രവർത്തി ദിവസം അവസാന തീയതിയായി കണക്കാക്കുന്നതാണ്.

കേരള വാട്ടർ ആൻഡ് വെയ്സ്റ്റ് വാട്ടർ അതോറിറ്റി, വകുപ്പിലെ പ്രവർത്തികളെ സംബന്ധിച്ചുള്ള എല്ലാ വ്യവസ്ഥകളും ഈ ദർഘാസിനും ബാധകമായിരിക്കും.

എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയം,
വാട്ടർസപ്ലൈ നോർത്ത് വിഭാഗം,
കൊച്ചിൻ-31.

(ഒപ്പ്)
എക്സിക്യൂട്ടീവ് എഞ്ചിനീയർ,
വാട്ടർ സപ്ലൈ
വിഭാഗം.

## TENDER NOTICE

No. D3-1705/84. 14th May 1984.

Sealed competitive tenders in separate covers are invited by the undersigned for and on behalf of the Governor of Kerala for the following works upto 4 p.m. on 26-6-1984.

| Sl. No. | Particulars with Approximate P.A.C. | E.M.D. |
|---|---|---|
| | Tender No.—2/84-85 | |
| 1. | Calicut Water Supply Scheme—supply of 700mm., 300mm. and 100mm., C.I. valves as per Standard specifications.—Rs. 1.00 Lakh | 1% of quoted amount |
| | Tender No. 3/84-85. | |
| 2. | C. W. S. S.—Supply of specials required for 750mm. C.I. Tyton pipes as per Standard specifications—Rs. 80,000 | do. |
| | Tender No. 4/84-85. | |
| 3. | C. W. S. S. —Supply of specials required for 700mm. and 300mm. C.I. pipes as per standard specifications—Rs. 50,000 | do. |

Cost of tender form—Rs. 26 40 for items 1 and 2, and Rs. 15.85 for item 3.

Tenders should be separate and should be subscribed with respective tender No. and name of work as in the case may be. The cost of tender forms is not refundable under any circumstances and the tender forms are not transferable. The sale of tender forms will be commenced on 5-6-1984 and will be closed at 1 p.m. on 26-6-1984. The tenders will be opened at 4.30 p. m. on 26-6-1984 in the presence of such contractors or their authorised representative. Late tenders will not be accepted. Intending tenderers may on application to the Executive Engineer, Kerala Water & Waste Water Authority, Public Health Division, Calicut-9 obtained the requisite tender forms in which the tenders should be submitted. Cheques, postage stamps etc., will not be accepted towards the cost of tender forms nor will the forms be sent per V. P. P. Duplicate tender forms if required will be issued at Rs. 2.15 including salestax, per copy.

Office of the
Executive Engineer,
Kerala Water and
Waste Water Authority,
Public Health Division,
Calicut-9.

A. V. ANTONY,
*Executive Engineer.*

## TENDER NOTICE

No. A2-2035/84. *9th May* 1984.

Separate sealed tenders are invited in sealed cover superscribing the name of supply in the prescribed form from the reputed firms the following.

Tender No. 7/84-85

Short description of supply—Supply of various size G.I. specials (Medium class) W.S. to perumbavoor and Kothamangalam P.A.C.—Rs. 24,000

Cost of tender form—Rs. 10 plus S.T. 5.5%
E.M.D.—1% of the quoted amount
Issue of tender form—5-6-1984 to 15-6-1984 1 p.m.

Receipt of tenders—4 p.m. on 15-6-1984

Opening of tender—4.30 p. m. on 15-6-1984

The tenders should send along with their tender in agreement signed in Kerala stamp paper worth Rs. 3.50 specimen form of agreement will be issued alongwith the form. Tender without agreement as per condition No. 33 in stamp paper will be rejected. Late tender will not be accepted. Details specification form of tender (Non-transferable) can be had from this office on all working days on payment of cash noted above by money order or cash. (Non-refundable) If the tender date falls on a state declared holiday the next day will be considered as due date without any change.

Kerala Water & Waste Water
Authority, Water Supply Division,
Cochin (N) Cochin-31.

(Sd.)
*Executive Engineer.*

## ദർഘാസ് പരസ്യം

നമ്പർ. ഡി. ബി3. 200/84. 1984 മെയ് 16.

കേരള വാട്ടർ ആൻഡ് വെയിസ്റ്റ് വാട്ടർ അതോറിറ്റി മലപ്പുറം എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവൃത്തികൾക്ക് ബി ക്ലാസും അതിനു മീതെയും കേരള പൊതുജനാരോഗ്യ എഞ്ചിനീയറിംഗ് വകുപ്പിൽ രജിസ്റ്റർ ചെയ്ത കരാറുകാരിൽ നിന്നും പ്രശസ്ത സ്ഥാപനങ്ങളിൽ നിന്നും 26-6-1984 വൈകുന്നേരം 4 മണിവരെ മത്സര സ്വഭാവമുള്ള ദർഘാസുകൾ പ്രവർത്തിയുടെ പേർ ആലേഖനം ചെയ്തിട്ടുള്ള മുദ്രവെച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ അന്നേ ദിവസം 4.30-ന് തുറക്കുന്നതാണ്.

ദർഘാസ് നമ്പർ—3/84-85

പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും—2.00x1.80x1.25 മീറ്റർ (4500 ലിറ്റർ) അളവുള്ള 20 മയിൽഡ് സ്റ്റീൽ ജലസംഭരണികൾ നൽകി സ്ഥാപിക്കുന്ന ജോലി—രൂപ 2,80,000

നിരതദ്രവ്യം—ദർഘാസ് തുകയുടെ 2%

ദർഘാസ് പ്രമാണത്തിന്റെ വില—രൂപ 50+വി. നി.+അ. വി. നി.

പ്രവൃത്തി തീർക്കേണ്ട കാലാവധി—45 ദിവസം.

ദർഘാസ് പ്രമാണങ്ങളും മറ്റു വിശദ വിവരങ്ങളും താഴെ ഒപ്പു വച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും 11-6-1984 മുതൽ 26-6-1984-ന് ഉച്ചയ്ക്ക് 1 മണി വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ദർഘാസ് പ്രമാണത്തിന്റെ വില രൊക്കം പണമായോ മണിഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണത്തിനുവേണ്ടി അടച്ച തുക യാതൊരു കാരണവശാലും തിരിച്ചു കൊടുക്കുന്നതല്ല. ദർഘാസുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ നിലവിലുള്ള വ്യവസ്ഥകളും ഇതിനും ബാധകമാണ്.

എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയം,
മലപ്പുറം.

ടി. അബ്ദുൽ അസീസ്,
അസിസ്റ്റന്റ് എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

---

## TENDER EXTENSION NOTICE

No. 375/W-DC/84. *2nd May 1984.*

The last dates of receipt of tenders for the following works are extended as detailed below. The sale of tender forms will be closed at 1 p.m. on the last date of receipt of tender. All other conditions remain unaltered.

| | | |
|---|---|---|
| 1. Tender No. 15/83-84 (Re-tender) | Quilon Drainage Scheme—Laying Sewer Lines in Zone V, Part I, P. A. C.—Rs. 8,94,000 | Upto 4.00 p.m. on 15-6-1984 |
| 2. Tender No. 16/83-84 | Quilon Drainage Scheme—Laying Sewer lines in zone IV, part VI, P. A. C.—Rs. 11,90,000 | Upto 4.00 p.m. on 20-6-1984. |
| 3. Tender No. 17/83-84 | Quilon Drainage Scheme—Laying Sewer lines in zone IV part VIII P.A.C.—Rs. 12,50,000 | Upto 4.00 p.m. on 20-6-1984 |
| 4. Tender No. 18/83-84 | Quilon Drainage Scheme—Laying Sewer lines in zone No. III part VI P.A.C.—Rs. 6,30,000 | Upto 4.00 p.m. on 15-6-1984. |
| 5. Tender No. 19/83-84 (Re-tender) | Quilon Drainage Scheme—Construction of sump well at zone No. V at Wadi P.A.C.—Rs. 9,00,000 | Upto 4.00 p.m. on 15-6-1984. |

Office of the
Superintending Engineer,
Peppara Dam Circle,
Water Works Campus,
Vellayambalam, Trivandrum.

C. J. Mathews,
*Superintending Engineer.*

©
Government of Kerala
1984

Reg. No. KL/TV/(N)/12



# KERALA GAZETTE

**PUBLISHED BY AUTHORITY**

Vol. XXIX] Trivandrum, Tuesday, 5th June 1984/15th Jyaistha 1906 (Saka) [No. 23

## PART III

# Public Works Department

### വിജ്ഞാപനം

No. G1-17893/83. 1984 മേയ് 17.

കൊല്ലം നഗരാതിർത്തിയിൽപ്പെട്ട മുണ്ടയ്ക്കലും തുട് തിരുമുല്ലവാരം റോഡ് ഒരു പൊതു ആവശ്യത്തിനു വേണ്ടി മുറിക്കേണ്ടിവന്നതിനാൽ ടി റോഡിൽ കൂടിയുള്ള വാഹന ഗതാഗതം ഈ മാസം 21-ാം തീയതി മുതൽ ഇനി അറിയിപ്പ് ഉണ്ടാകുന്നതുവരെ നിരോധിച്ചിരിക്കുന്ന വിവരം ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

റോഡുകളും കെട്ടിടങ്ങളും വിഭാഗം, കൊല്ലം. (ഒപ്പ്.) എക്സി. എഞ്ചിനീയർ.

---

### ലേലപരസ്യം

No. A2-18/83. 1984 മെയ് 4.

കല്ലട ജലസേചന പദ്ധതി വലതുകര കനാൽ വിഭാഗം നമ്പർ പതിന്നാലിലെ പുനലൂരിലുള്ള അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ നിന്നും പുറപ്പെടുവിക്കുന്ന ലേലപരസ്യം.

ടി ആഫീസിന്റെ പരിസരത്ത് സൂക്ഷിച്ചിരിക്കുന്ന താഴെ പറയുന്ന സാധനങ്ങൾ ജൂൺ മാസം 12-ാം തീയതി ചൊവ്വാഴ്ച രാവിലെ 11 മണിക്ക് ടി ആഫീസിൽ വച്ച് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം ചുമതലപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. ലേലത്തിൽ പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ 100 രൂപ നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതും ലേലം ഉറപ്പിച്ചു കഴിഞ്ഞാലുടൻ തന്നെ മൊത്തം തുകയും നിലവിലുള്ള വിൽപ്പനനികുതി സഹിതം അടയ്ക്കേണ്ടതുമാകുന്നു. ലേലം സ്ഥിരപ്പെടുത്തിയതായി അറിയിപ്പു കിട്ടിയാൽ ഒരാഴ്ചക്കകം ലേലം വിളിച്ച സാധനങ്ങൾ നീക്കം ചെയ്യേണ്ടതാകുന്നു.

ടി ഡിപ്പാർട്ടുമെന്റിൽ നിലവിലുള്ള എല്ലാ ലേല വ്യവസ്ഥകളും ഈ ലേലത്തിനും ബാധകമാണ്.

കൂടുതൽ വിവരങ്ങൾ ടി ആഫീസിൽ നിന്നോ പുനലൂർ കെ. ഐ. പി. സെക്ഷൻ നമ്പർ അഞ്ചിൽ നിന്നോ ആഫീസ് സമയങ്ങളിൽ അറിയാവുന്നതാണ്.

ഇനവിവരം

| | | |
|---|---|---|
| 1 | ജാക്ക്ഹാമർ | 3 എണ്ണം |
| 2 | ടിപ്പിംഗ് വാഗൺ | 10 ,, |
| 3 | ലൈറ്റ് റെയിൽസ് (ഇരുമ്പ്) | 166 മീറ്റർ |
| 4 | ടിപ്പിംഗ് വാഗണിന്റെ ബക്കറ്റ് | 14 എണ്ണം |
| 5 | സ്ലീപ്പർ (ഇരുമ്പ്) | 40 ,, |
| 6 | ടിപ്പിംഗ് വാഗണിന്റെ വീൽ ബെയറിംഗ് | 11 ,, |
| 7 | ആസ്ഫാൽട്ടിക് റൂഫിംഗ് റിഡ്ജ് | 52 ,, |

ജലസേചന വിഭാഗം, പുനലൂർ. (ഒപ്പ്) അസി. എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

### സംക്ഷിപ്ത ദർഘാസ് പരസ്യം

നമ്പർ എ.ബി.512/83. 1984 മെയ് 19.

അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ ബി ആന്റ് ആർ, കൊല്ലം, കേരള ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പ്രവൃത്തികൾക്ക് കേരളാ പൊതുമരാമത്തു വകുപ്പിലെ കരാറുകാരിൽ നിന്നും മത്സര സ്വഭാവമുള്ള ദർഘാസുകൾ പ്രവൃത്തിയുടെ പേര് ആലേഖനം ചെയ്ത മുദ്രവച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ അതാതുദിവസം ഉച്ചകഴിഞ്ഞ് നാലു മണിവരെ സ്വീകരിക്കുന്നതും അന്നേദിവസം വൈകിട്ട് 4.30-ന് തുറക്കുന്നതുമാണ്.

| ക്രമ നമ്പർ | പ്രവൃത്തിയുടെ പേരും ഉദ്ദേശം അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| (1) | (2) | (3) |
| 1. | മതപള്ളി ഡിസ്ട്രിക്ട് മെഡിക്കൽ സ്റ്റോറിന്റെ 1983-84ലെ വാർഷിക അറ്റകുറ്റ പണികൾ— രൂപ 10,000 | 200 |

| (1) | (2) | (3) |
|---|---|---|
| 2. | കിളികൊല്ലൂർ ഹൈസ്കൂളിന്റെ 1984-85 ലെ വാർഷിക അററകുററപണികൾ—രൂപ 13,446 | 300 |

ദർഘാസ് പ്രമാണ വില— രൂപ 10+വി. നി.

ദർഘാസ് സ്വീകരിക്കുന്ന അവസാന തീയതി—12-6-1984.

പ്രവൃത്തി തീർക്കേണ്ട കാലാവധി—1 മാസം.

ദർഘാസ് പ്രമാണങ്ങളും മററു വിവരങ്ങളും താഴെ ഒപ്പുവച്ച ആളുടെ കാര്യാലയത്തിൽനിന്നും ദർഘാസ് ദിവസം ഉച്ചക്ക് ഒരു മണി വരെ ദർഘാസ് പ്രമാണത്തിന്റെ വില രൊക്കം പണമായോ മണി ഓർഡർ ആയോ (മടക്കി കൊടുക്കാത്തത്) അടച്ച് രേഖമൂലം ആവശ്യപ്പെട്ടാൽ ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണങ്ങൾ പൊതുമരാമത്തുവകുപ്പിലെ അംഗീകൃത കരാറുകാരക്കു മാത്രം ലഭിക്കുന്നതും അവ അന്യോന്യം കൈമാറാൻ പാടില്ലാത്തതുമാകുന്നു. കേരളാ പൊതുമരാമത്തു വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറെറല്ലാ വ്യവസ്ഥകളും ബാധകമാണ്.

ബി. ആൻറ് ആർ. സബ് ഡിവിഷൻ, കൊല്ലം.

കെ. റഷീദ് മുഹമ്മദ്, അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

ദർഘാസ് ലഘുവിജ്ഞാപനം

നമ്പർ ഡി. ബി.1-2/81. 1984 മെയ് 9.

കേരളാ ഗവർണ്ണർക്കു വേണ്ടി എക്സിക്യൂട്ടീവ് എഞ്ചിനീയർ നാഷണൽ ഹൈവേ ഡിവിഷൻ, ആലപ്പുഴ എന്നിവർ താഴെ പറയുന്ന പ്രവൃത്തികൾക്ക് നിശ്ചിത യോഗ്യതയുള്ള അംഗീകൃത കരാറുകാരിൽ നിന്നും മുദ്രവച്ച് പ്രത്യേകം പ്രത്യേകം കവറുകളിൽ മത്സര സ്വഭാവമുള്ള ദർഘാസുകൾ ക്ഷണിച്ചു കൊള്ളുന്നു. ഓരോ പ്രവൃത്തിക്കും താഴെ കാണിച്ചിട്ടുള്ള തീയതിയിൽ വൈകുന്നേരം കൃത്യം 4 മണിവരെ മുൻ പറഞ്ഞ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ ദർഘാസുകൾ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം വൈകുന്നേരം 4.30 ന് എക്സി. എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ കരാറുകാരുടേയോ അവർ ചുമതലപ്പെടുത്തുന്ന പ്രതിനിധികളുടേയോ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്. പ്രവൃത്തി സംബന്ധിച്ച വിശദ വിവരങ്ങൾ താഴെകൊടുക്കുന്നു.

പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും—4/EE 1984-85 എറണാകുളവും ചുററുപാടുമുള്ള ടാർ കിട്ടാൻ സാദ്ധ്യതയുള്ള സ്ഥലങ്ങളിൽ നിന്ന് ടാർ ലോറികളിൽ കയററി ആലപ്പുഴ നാഷണൽ ഹൈവേ ഡിവിഷന്റെ കീഴിലുള്ള വിവിധ ജോലി സ്ഥലങ്ങളിലേക്ക് എത്തിക്കുന്ന ജോലി—രൂപ 51,204

നിരതദ്രവ്യം—രൂപ 1,050

ദർഘാസ് ഫാറത്തിന്റെ വില—രൂപ 25+ ST.

ദർഘാസ് സ്വീകരിക്കുന്ന അവസാന തീയതി—12-6-1984

കരാറുകാരന്റെ ക്ലാസ്—സിയും അതിനു മേലും.

പ്രവൃത്തി തീർക്കേണ്ട കാലാവധി—31-3-1985 വരെ അല്ലെങ്കിൽ മറെറാരു കരാറു ഏർപ്പാടാകുന്നതുവരെ, ഏതാണ് അവസാനം എന്നു വച്ചാൽ.

ദർഘാസ് ഫാറങ്ങളും മററു വിശദ വിവരങ്ങളും ആലപ്പുഴ നാഷണൽ ഹൈവേ ഡിവിഷൻ എക്സി. എഞ്ചിനീയറുടെ ഓഫീസിൽ നിന്ന് ദർഘാസ് ദിവസം ഉച്ചയ്ക്ക് 1 മണിവരെ എല്ലാ പ്രവൃത്തി ദിവസങ്ങളിലും ഓഫീസ് സമയത്ത് ദർഘാസ് ഫാറത്തിന്റെ വില രൊക്കം പണമായോ മണി ഓർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

അംഗീകൃത കരാറുകാരുടെ രജിസ്ട്രേഷൻ കാർഡു കാണിച്ചാൽ മാത്രമേ ദർഘാസ് ഫാറങ്ങൾ ആഫീസിൽ നിന്നും ലഭിക്കുകയുള്ളു. രജിസ്ട്രേഷൻ കാർഡ് കാണിക്കാത്തവർക്ക് ദർഘാസ് ഫാറങ്ങൾ കൊടുക്കുന്നതല്ല. ദർഘാസ് ഫാറത്തിന്റെ വില അടച്ചാൽ ഒരു കാരണവശാലും മടക്കികൊടുക്കുന്നതല്ല.

ദർഘാസ് ഫാറങ്ങൾ കരാറുകാരൻ കൈമാറുവാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനു ശേഷം ലഭിക്കുന്ന ദർഘാസുകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവെയ്ക്കാത്ത ദർഘാസുകൾ നിരസിക്കപ്പെടുന്നതായിരിക്കും.

ദർഘാസുകൾ സ്വീകരിച്ച ശേഷം പ്രസ്തുത പ്രവർത്തി ലഭിച്ച കരാറുകാരൻ എഗ്രിമെന്റു വയ്ക്കാതെ ഒഴിഞ്ഞു പോകുകയാണെങ്കിൽ ആ കാരണത്താൽ പ്രസ്തുത പ്രവൃത്തി വേറേ കരാറുകാരനെ ഏൽപ്പിക്കേണ്ടിവന്നാൽ തന്മൂലം ഡിപ്പാർട്ടുമെൻറിനുണ്ടാകുന്ന എല്ലാ നഷ്ടങ്ങൾക്കും അങ്ങനെ ഒഴിഞ്ഞുമാറുന്ന കരാറുകാരൻ ഉത്തരവാദിയായിരിക്കും.

കേരള പൊതുമരാമത്തു വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറെറല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസ്, നാഷണൽ ഹൈവേ ഡിവിഷൻ, ആലപ്പുഴ.

എം. എ. ചാക്കോ, എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

ദർഘാസ് പരസ്യം

നമ്പർ എ.3. 602/84. 1984 മെയ് 16.

കേരളാ പൊതുമരാമത്തു വകുപ്പ് (ബി. ആൻറ് ആർ.) ആലപ്പുഴ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ കേരളാ ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പ്രവർത്തികൾക്ക് കേരളാ പൊതുമരാമത്തു വകുപ്പിൽ രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും 14-6-1984 വൈകുന്നേരം 4 മണി വരെ ദർഘാസുകൾ പ്രവർത്തിയുടെ പേര് ആലേഖനം ചെയ്തിട്ടുള്ള മുദ്രവെച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. അന്നേ ദിവസം വൈകുന്നേരം 4.30-ന് കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| (1) | (2) | (3) |
| 1 | പുന്നപ്ര ജെ. ബി. സ്കൂളിന്റെ വാർഷിക അററകുററപ്പണികൾ—നടത്തുക—രൂപ 9,104 | 200 |
| 2 | തകഴി യു. പി. സ്കൂളിന്റെ വാർഷിക അററകുററപ്പണികൾ നടത്തുക—രൂപ 6,519 | 200 |
| 3 | തലവടി യു. പി. സ്കൂളിന്റെ വാർഷിക അററകുററപ്പണികൾ നടത്തുക—രൂപ 7,588 | 200 |
| 4 | അമ്പലപ്പുഴ പടിഞ്ഞാറെ ഹൈസ്കൂളിന്റെ വാർഷിക അററകുററപ്പണികൾ നടത്തുക—രൂപ 9,169 | 200 |

ദർഘാസ് പ്രമാണത്തിന്റെ വില—രൂപ 10+വി. നി.

ജോലി തീർക്കേണ്ട കാലാവധി— ഒരു മാസം

ടെൻഡർ ഫാറത്തിന്റെ വില—ക്രമനമ്പർ 2-ഉം 5-ഉം രൂപ 10 + വി. നി. വീതവും മറ്റുള്ളവയ്ക്ക് രൂപ 15 + വി. നി. വീതവും.

ടെൻഡർ സ്വീകരിക്കുന്ന അവസാന തീയതി—14-6-1984

പ്രവർത്തി തീർക്കേണ്ട കാലാവധി—ക്രമനമ്പർ ഒന്നിന് 60 ദിവസം മറ്റുള്ളവയ്ക്ക് 31-3-1985 വരെ

കരാറുകാരുടെ യോഗ്യത—ക്രമനമ്പർ ഒന്നും മൂന്നു മുതൽ ആറുവരെയും സി മുതൽ മുകളിലോട്ടും ക്രമനമ്പർ രണ്ടിന് ഡി മുതൽ മുകളിലോട്ടും.

ടെൻഡർ ഫാറങ്ങളും മറ്റു വിശദവിവരങ്ങളും അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ നിന്നും ടെൻഡർ ദിവസം ഉച്ചയ്ക്ക് 1 മണിവരെ എല്ലാ പ്രവൃത്തി സമയങ്ങളിലും ഫാറത്തിന്റെ വില രൊക്കം പണമായോ മണിയോർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

അംഗീകൃത കരാറുകാർ അവരവരുടെ രജിസ്ട്രേഷൻ കാർഡുകൾ ഹാജരാക്കിയാൽ മാത്രമേ ടെൻഡർ ഫോറങ്ങൾ ലഭിക്കുകയുള്ളൂ. അല്ലാത്തവർക്കു ഫോറങ്ങൾ കൊടുക്കുന്നതല്ല. ടെൻഡർ ഫോറത്തിന്റെ വില അടച്ചാൽ പ്രസ്തുത സംഖ്യ മടക്കി കൊടുക്കുന്നതല്ല. ടെൻഡർ ഫോറങ്ങൾ കരാറുകാർ കൈമാറുവാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ടെൻഡറുകളും ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത ടെൻഡറുകളും തിരസ്കരിക്കപ്പെടുന്നതാണ്.

കേരള പൊതുമരാമത്തു വകുപ്പിലെ ടെൻഡറുകളെ സംബന്ധിച്ചുള്ള എല്ലാ വ്യവസ്ഥകളും ഈ പ്രവർത്തിക്കും ബാധകമായിരിക്കും.

പൊതുമരാമത്തു കെട്ടിടങ്ങളും പൊതു നിരത്തുകളും,
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയം,
കല്ലപ്പള്ളി.

സി. ബാലകൃഷ്ണൻ നായർ,
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

ടെൻഡർ പ്രമാണങ്ങളും മററു വിശദവിവരങ്ങളും താഴെ ഒപ്പുവച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്ന് 11-6-1984 മുതൽ എല്ലാ പ്രവൃത്തി ദിവസങ്ങളിലും പ്രവർത്തി സമയങ്ങളിലും ടെൻഡർ തീയതി ഉച്ചയ്ക്ക് 1 മണി വരെയും, ടെൻഡർ പ്രമാണത്തിന്റെ വില രൊക്കം പണമായോ മണി ഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ടെൻഡർ പ്രമാണത്തിനുവേണ്ടി അടച്ച തുക യാതൊരു കാരണവശാലും തിരികെ ലഭിക്കുന്നതല്ല. ടെൻഡർ പ്രമാണങ്ങൾ പൊതുമരാമത്ത് വകുപ്പിലെ അംഗീകൃത കരാറുകാർക്ക് മാത്രം ലഭിക്കുന്നതും അവ അന്യോന്യം കൈമാറുവാൻ പാടില്ലാത്തതുമാകുന്നു.

അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറെ അധികാരപ്പെടുത്തിയതും പ്രവർത്തിയുടെ പേര് വ്യക്തമായി രേഖപ്പെടുത്തിയതും ആവശ്യമായ സ്റ്റാമ്പ് പതിച്ച് ഒപ്പിട്ടതുമായ നിരതദ്രവ്യം അടച്ച രസീത് ടെൻഡറിനോടൊപ്പം സമർപ്പിക്കേണ്ടതാണ്. കേരള പൊതുമരാമത്തു വകുപ്പിലെ ടെൻഡറുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

പൊതുമരാമത്ത് വകുപ്പ്,
(ബി. ആൻറ്. ആർ.)
അസിസ്റ്റന്റ്
എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയം,
ആലപ്പുഴ.

പി. കെ. ജനാർദ്ദനൻ,
അസിസ്റ്റന്റ്
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

## ടെൻഡർ പരസ്യം

No. DB1-1111/84. 1984 മേയ് 23.

കേരളാ ഗവർണ്ണർക്കുവേണ്ടി മല്ലപ്പള്ളി കെട്ടിടങ്ങളും പൊതുനിരത്തുകളും അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എൻജിനീയർ താഴെ പറയുന്ന പ്രവർത്തികൾക്ക നിശ്ചിതയോഗ്യതയുള്ള അംഗീകൃതകരാറുകാരിൽ നിന്ന് താഴെ സൂചിപ്പിച്ചിരിക്കുന്ന ദിവസങ്ങളിൽ വൈകുന്നേരം 4 മണി വരെ സീലുവച്ച ടെൻഡറുകൾ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം വൈകുന്നേരം 4.30-ന് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടെൻഡറുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | വേലയുടെ പേരും ഉദ്ദേശത്തുക തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| 1 | കുന്നന്താനം സെക്ഷനിലെ റോഡുകളുടെ പുനരുദ്ധാരണ പണികൾ കി. മീറ്റർ, ഹെക്ടോമീറ്റർ, കല്ലുകൾ മൈയിം ബോർഡുകൾ ആദിയായവ പെയിന്റു ചെയ്യുക—രൂപ 25,080 | 550 |
| 2 | ടി തുണ്ടിയംകുളം ക്രോസ് ജംഗ്ഷൻ റോഡിന്റെ അററകുററപ്പണികൾ—രൂപ 14,604 | 300 |
| 3 | ടി തേലമൺ പുല്ലുകുത്തി റോഡിന്റെ അററകുററപ്പണികൾ 0/0 മുതൽ 2/600—രൂപ 21,889 | 500 |
| 4 | ബിഷപ്പ് എ. സി. റോഡിൽ 0/050 മുതൽ 0/410 വരെ ചിപ്പിംഗ് കാർപ്പെററ് ചെയ്യുക—രൂപ 32,284 | 700 |
| 5 | വെണ്ണിക്കുളം റാന്നി റോഡിൽ 5/400 മുതൽ 5/600 വരെ ചിപ്പിംഗ് കാർപ്പെററു ചെയ്യുക—രൂപ 17,078 | 350 |
| 6 | ബസ്റ്റേറ റോഡിൽ ചുങ്കപ്പാറ ജംഗ്ഷൻ 20 mm. ഘനത്തിൽ ചിപ്പിംഗ് കാർപ്പെററു ചെയ്യുക—രൂപ 25,170 | 550 |

## ലഘു ടെൻഡർ പരസ്യം

നമ്പർ ഡി. ബി. 1/84-85. 1984 മെയ് 10.

ഇടുക്കി പൊതുമരാമത്ത് വകുപ്പ് (നിരത്തുകളും കെട്ടിടങ്ങളും വിഭാഗം) എക്സിക്യൂട്ടീവ് എഞ്ചിനീയർ കേരളാ ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പ്രവർത്തിക്ക് കേരളാ പൊതുമരാമത്ത് വകുപ്പിൽ "എ"യോ, "ബി"യോ "സി"യോ ക്ലാസായി രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും 1984 ജൂൺ മാസം 12-ാം തീയതി വൈകുന്നേരം 4 മണി വരെ മൽസര സ്വഭാവമുള്ള ടെൻഡറുകൾ പ്രവർത്തിയുടെ പേര് മേലെഴുതിയിട്ടുള്ള മുദ്രവച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. രണ്ടു ലക്ഷത്തിന് മേൽ അടങ്കൽ തുകയുള്ള വേലകൾക്ക് ടെൻഡർ പ്രമാണങ്ങൾ ക്ലാസ് "എ" യോ "ബി" യോ ആയി രജിസ്ററർ ചെയ്ത കരാറുകാർക്ക് മാത്രമേ ലഭിക്കുകയുള്ളൂ.

| ടെൻഡർ നമ്പർ | പ്രവൃത്തിയുടെ പേരും ഏകദേശ അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| (1) | (2) | (3) |
| 6/ഇ.ഇ./84-85 | ഇരുമ്പുപാലം സർക്കാർ വക ലോവർ പ്രൈമറി സ്കൂളിനുവേണ്ടി 4 ക്ലാസ് മുറികളും ഒരു ഓഫീസ് മുറിയും ഉൾപ്പെട്ട കെട്ടിടത്തിന്റെ നിർമ്മാണം—പുനർ ടെൻഡർ—രൂപ 1,59,215 | 3,200 |

| (1) | (2) | (3) |
|---|---|---|
| 7/ഇ.ഇ./84-85 | അടിമാലി—ചിത്തിരപുരം റോഡിൽ 4, 5 കി. മീററിൽ 20 മീ. മീ. ഘനത്തിൽ പുതുക്കൽ ടാർ വേല ചെയ്യുക—ബാക്കി പണികൾ—രൂപ 1,42,100 | 2,850 |
| 8/ഇ.ഇ./84-85 | കല്ലാർ മാങ്കുളം റോഡിൽ 12, 13 കി. മീ. യിൽ 20 മീ. മീ. ഘനത്തിൽ പുതുക്കൽ ടാർ വേല ചെയ്യുക—രൂപ 1,28,003 | 2,600 |
| 9/ഇ.ഇ./84-85 | ഇടുക്കി ജില്ലാ മെഡിക്കൽ സ്റ്റോറിനുവേണ്ടി രണ്ടു നിലയിൽ ഒരു കെട്ടിടം തൊടുപുഴയിൽ പണിയുക—രൂപ 2,90,000 | 5,800 |
| 10/ഇ.ഇ./84-85 | പുറപ്പുഴ പി. എച്ച്. സെന്ററിനോട് അനുബന്ധിച്ച് ഉദ്യോഗസ്ഥന്മാർക്ക് വസതികൾ പണിയുക—രൂപ 2,75,000 | 5,500 |

ടെണ്ടർ ഫാറം പ്രമാണത്തിന്റെ വില—രൂപ 50 + വി.നി.

പ്രവർത്തി തീർക്കേണ്ട കാലാവധി—ടെണ്ടർ നമ്പർ ആറും ഒൻപതും പത്തും 6 മാസം വീതവും ടെണ്ടർ നമ്പർ ഏഴും എട്ടും 3 മാസം വീതവും.

ടെണ്ടർ സ്വീകരിക്കുന്ന അവസാന തീയതി—12-6-1984

ടെണ്ടർ പ്രമാണങ്ങളും മറ്റു വിശദ വിവരങ്ങളും താഴെ ഒപ്പുവച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും 4-6-1984 മുതൽ 11-6-1984 വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും പ്രവർത്തി സമയങ്ങളിലും 12-6-1984 ഉച്ചക്ക് 1 മണിവരെയും ടെണ്ടർ പ്രമാണത്തിന്റെ വില രൊക്കം പണമായോ മണിയോർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ടെണ്ടർ പ്രമാണത്തിനുവേണ്ടി അടച്ച തുക യാതൊരു കാരണവശാലും തിരികെ ലഭിക്കുന്നതല്ല. ടെണ്ടർ പ്രമാണങ്ങൾ പൊതുമരാമത്തു വകുപ്പിലെ അംഗീകൃത കരാറുകാർക്ക് മാത്രം ലഭിക്കുന്നതും അവ അന്യോന്യം കൈമാറുവാൻ പാടില്ലാത്തതുമാകുന്നു. ടെണ്ടറുകൾ 1984 ജൂൺ മാസം 12-ാം തീയതി വൈകിട്ട് 4.30-ന് തുറക്കുന്നതാണ്.

എക്സിക്യൂട്ടീവ് എഞ്ചിനീയറെ അധികാരപ്പെടുത്തിയതും പ്രവർത്തിയുടെ പേര് വ്യക്തമായി രേഖപ്പെടുത്തിയതും ആവശ്യമായ സ്റ്റാമ്പ് പതിച്ച് ഒപ്പിട്ടതുമായ നിരതദ്രവ്യം ടെണ്ടറിനോടൊപ്പം സമർപ്പിക്കേണ്ടതാണ്.

കേരളാ പൊതുമരാമത്തു വകുപ്പിലെ ടെണ്ടറുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

പൊതുമരാമത്ത് വകുപ്പ്
കെട്ടിടങ്ങളും നിരത്തുകളും,
എക്സിക്യൂട്ടീവ്
എഞ്ചിനീയറുടെ കാര്യാലയം,
പൈനാവ്.

ജോർജ്ജ് തോമസ് സ്,
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

---

പുനർ ടെണ്ടർ പരസ്യം

(ടെണ്ടർ നമ്പർ 3/84-85)

നമ്പർ ഡി-53/80. 1984 മേയ് 5.

കേരള ഗവർണ്ണർക്കുവേണ്ടി എക്സിക്യൂട്ടീവ് എഞ്ചിനീയർ, ഇടമലയാർ ജലസേചന പദ്ധതി അങ്കമാലി താഴെ പറയുന്ന പ്രവൃത്തികൾക്ക് നിശ്ചിത യോഗ്യതയുള്ള അംഗീകൃത കരാറുകാരിൽ നിന്നും ടെണ്ടറുകൾ പ്രവൃത്തിയുടെ പേര് ആലേഖനം ചെയ്തിട്ടുള്ള മുദ്രവച്ച പ്രത്യേകം കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ടെണ്ടറുകൾ അദ്ദേഹത്തിന്റെ കാര്യാലയത്തിൽ സ്വീകരിക്കുന്ന അവസാന തീയതി 14-6-1984 വൈകുന്നേരം 4 മണി വരെ ആയിരിക്കും. അന്ന ദിവസം വൈകുന്നേരം 4.30 മണിക്ക് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തിയിട്ടുള്ള മററു ഉദ്യോഗസ്ഥനോ ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ വച്ച് ടെണ്ടറുകൾ തുറന്ന് പരിശോധിക്കുന്നതാണ്.

ഏതെങ്കിലും കാരണവശാൽ നിശ്ചിത ദിവസം പൊതു അവധിയായാൽ അടുത്ത പ്രവർത്തി ദിവസം നിശ്ചിത സമയം വരെ ടെണ്ടറുകൾ സ്വീകരിക്കുന്നതാണ്.

പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും—ഇടമലയാർ ജലസേചനപദ്ധതി (ഐ. ഐ. പി.) ഇല്ലിത്തോട്ടിൽ നിന്നും മെയിൻ കനാലിന്റെ 21370-ാം മീററർ ചെയിനേജ് വരെയുള്ള റോഡ് (വടക്കുംപ്പിള്ളി എവർഗ്രീൻ റോഡ്) അഭിവൃദ്ധിപ്പെടുത്തൽ—രൂപ 1,25,554

നിരതദ്രവ്യം—രൂപ 2,550

ടെണ്ടർ പ്രമാണത്തിന്റെ വില—രൂപ 50 + S.T.

പണി തീർക്കേണ്ട കാലാവധി—6 മാസം.

കരാറുകാരന്റെ രജിസ്ട്രേഷൻ—ക്ലാസ് 'സി' യും അതിനുമുകളിലുള്ള ക്ലാസുകളും

ടെണ്ടർ പ്രമാണങ്ങളും ബന്ധപ്പെട്ട മററു വിശദ വിവരങ്ങളും എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയത്തിൽ നിന്നും എല്ലാ പ്രവർത്തി ദിവസങ്ങളിലും (പ്രവർത്തി സമയങ്ങളിൽ) ടെണ്ടർ ദിവസം പകൽ (ഉച്ചയ്ക്ക്) ഒരു മണിവരെയും ടെണ്ടർ ഫോറത്തിന്റെ നിശ്ചിത വിലയും വിൽപ്പന നികുതിയും അടക്കം രൊക്കം പണമായോ മണിയോർഡറായോ അടച്ച് രേഖാമൂലമായി അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ടെണ്ടർ ഫാറത്തിന്റെ വിലയിനത്തിലേയ്ക്ക് അടച്ച തുക ഒരു കാരണവശാലും മടക്കികൊടുക്കുന്നതല്ല. ഒരു കരാറുകാരൻ വാങ്ങിയിട്ടുള്ള ടെണ്ടർ പ്രമാണങ്ങൾ മറ്റൊരു കരാറുകാരന് കൈമാററം ചെയ്യുവാൻ പാടില്ലാത്തതാകുന്നു. ടെണ്ടർ പ്രമാണങ്ങൾ പൊതുമരാമത്ത് വകുപ്പിൽ രജിസ്ട്രേഷനുള്ള കരാറുകാർക്ക് മാത്രമേ ലഭിക്കുകയുള്ളു. കേരള പൊതുമരാമത്ത് വകുപ്പിൽ നിലവിലുള്ള ടെണ്ടറിനെ സംബന്ധിച്ച മറ്റെല്ലാ വ്യവസ്ഥകളും ഈ ടെണ്ടറിനും ബാധകമായിരിക്കുന്നതാണ്.

ഇടമലയാർ ജലസേചന പദ്ധതി, എക്സിക്യൂട്ടീവ്
എഞ്ചിനീയറുടെ കാര്യാലയം,
അങ്കമാലി.

വർഗ്ഗീസ് സി. പോൾ,
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

ടെണ്ടർ പരസ്യം

(1/AEE/84-85)

നമ്പർ എ1-432/84. 1984 മേയ് 17.

തലപ്പിള്ളി ജലസേചന വിഭാഗം അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ കേരളാ ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പ്രവർത്തികൾക്ക് കേരളാ പൊതുമരാമത്ത് വകുപ്പിൽ രജിസ്ററർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും മത്സര സ്വഭാവമുള്ള പ്രവർത്തിയുടെ പേര് ആലേഖനം ചെയ്തിട്ടുള്ള മുദ്രവെച്ച ടെണ്ടറുകൾ 15-6-1984 വൈകുന്നേരം 4 മണി വരെ സ്വീകരിക്കുന്നതാണ്. ടെണ്ടറുകൾ അന്നുതന്നെ വൈകുന്നേരം 4-30-ന് തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| (1) | (2) | (3) |
| 1 | വാഴാനി ഇടതുകര കനാലിന്റെ 0 മുതൽ 6 കി. മീ. വരെയുള്ള അററകുററ പണികൾ—രൂപ 15,938 | 350 |

| (1) | (2) | (3) |
|---|---|---|
| 2 | വാഴാനി ഇടതുകര കനാലിന്റെ 6/0 മുതൽ 11/0 കി. മീ. വരെയുള്ള അററകുററപ്പണികൾ—രൂപ 17,820 | 400 |
| 3 | വാഴാനി ഇടതുകര കനാലിന്റെ 11/0 മുതൽ 16/0 കി. മീ. വരെയുള്ള അററകുററപ്പണികൾ—രൂപ 15,400 | 350 |
| 4 | കാക്കിനിക്കാട് കനാലിന്റെ അററകുററപ്പണികൾ—രൂപ 17,849 | 400 |
| 5 | വാഴാനി ഇടതുകര കനാലിന്റെ 16/0 മുതൽ 26/0 കി. മീ. വരെയുള്ള അററകുററപ്പണികൾ—രൂപ 18,266 | 400 |
| 6 | പഴിഞ്ഞിക്കാട് കുറാഞ്ചേരി ബ്രാഞ്ച് കനാലുകളുടെ അററകുററപ്പണികൾ രൂപ 12,552 | 300 |
| 7 | വാഴാനി ഇടതുകര കനാലിന്റെ 26/0 മുതൽ 30/2 കി. മീ. വരെയുള്ള അററകുററപ്പണികൾ—രൂപ 13,912 | 300 |
| 8 | വാഴാനി ഇടതുകര കനാലിന്റെ 30/2 മുതൽ 39/2 കി. മീ. വരെയുള്ള അററകുററപ്പണികൾ—രൂപ 16,052 | 350 |

ടെൻഡർ പ്രമാണത്തിന്റെ വില—ഓരോന്നിനും രൂപ 10+വി. നി.

പ്രവർത്തി തീർക്കേണ്ട കാലാവധി—2 മാസം.

ടെൻഡർ പ്രമാണങ്ങളും മററും താഴെ ഒപ്പുവെച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും 11-6-1984 മുതൽ എല്ലാ പ്രവർത്തി ദിവസങ്ങളിലും, ടെൻഡർ ദിവസം ഉച്ചയ്ക്ക് 1 മണി വരെയും ടെൻഡർ പ്രമാണത്തിന്റെ വില രൊക്കം പണമായോ, മണിയോർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ടെൻഡർ പ്രമാണത്തിനുവേണ്ടി അടച്ച തുക യാതൊരു കാരണവശാലും മടക്കി കിട്ടുന്നതല്ല. ടെൻഡർ പ്രമാണങ്ങൾ പൊതുമരാമത്ത് വകുപ്പിലെ അംഗീകൃത കരാറുകാർക്ക് മാത്രം ലഭിക്കുന്നതും അവ അന്യോന്യം കൈമാറുവാൻ പാടില്ലാത്തതുമാകുന്നു.

അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ (ജലസേചന വിഭാഗം) കാര്യാലയം, തലപ്പിള്ളി.

കെ. എ. മുഹമ്മദ് റഷീദ്,
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

## സംക്ഷിപ്ത ടെൻഡർ പരസ്യം

നമ്പർ ഡി. ബി. 1/84-85. 1984 മേയ് 16.

മൂന്നാർ പൊതുമരാമത്തു വകുപ്പ് (റോഡുകളും കെട്ടിടങ്ങളും) അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ കേരള ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പ്രവർത്തികൾക്ക് കേരള പൊതുമരാമത്ത് വകുപ്പിൽ രജിസ്റ്റർ ചെയ്തിട്ടുള്ള ക്ലാസ് എ, ബി, സി, ഡി എന്നീ കരാറുകാരിൽ നിന്നും 1984 ജൂൺ മാസം 14-ാം തീയതി വൈകുന്നേരം നാലു മണിവരെ മത്സര സ്വഭാവമുള്ള ടെൻഡറുകൾ പ്രവർത്തിയുടെ പേര് ആലേഖനം ചെയ്തിട്ടുള്ള മുദ്രവെച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ടെൻഡറുകൾ 1984 ജൂൺ മാസം 14-ാം തീയതി വൈകിട്ട് 4.30-ന് തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവൃത്തിയുടെ പേരും ഉദ്ദേശ അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| (1) | (2) | (3) |
| 1 | കാലവർഷക്കെടുതി ചെകുത്താൻ മുക്ക് പി. എച്ച്. ജംഗ്ഷൻ റോഡിൽ 0/800 കി. മീററിൽ ഒരു സംരക്ഷണ ഭിത്തി കെട്ടുക—(പുനർ ടെൻഡർ) രൂപ 19,787 | 400 |
| 2 | കാലവർഷക്കെടുതി ചെകുത്താൻ മുക്ക് എല്ലക്കൽ റോഡിൽ 5/500 കി. മീററിൽ ടി ടി (പുനർടെൻഡർ) രൂപ 18,901 | 400 |
| 3 | നേര്യമംഗലം പാലത്തിന്റെ 1984-85 വർഷത്തേയ്ക്കുള്ള അററകുററ പണികൾ—രൂപ 26,500 | 550 |
| 4 | അടിമാലി പോലീസുകാരുടെ വസതികളുടെ 1983-84 വർഷത്തേയ്ക്കുള്ള അററകുററ പണികൾ—(പുനർ ടെൻഡർ)—രൂപ 5,600 | 150 |

ടെൻഡർ പ്രമാണത്തിന്റെ വില—ക്രമനമ്പർ 1 മുതൽ മൂന്നു വരെ രൂപ 15+വി.നി., ക്രമനമ്പർ നാലിന് രൂപ 10 + വി.നി.

കാലാവധി—ക്രമനമ്പർ ഒന്നു മുതൽ മൂന്നു വരെ 2 മാസവും ക്രമനമ്പർ നാലിന് 1 മാസം.

ടെൻഡർ പ്രമാണങ്ങളും മററു വിശദ വിവരങ്ങളും താഴെ ഒപ്പുവച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും 11-6-1984 മുതൽ 14-6-1984 വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും 14-6-1984-ൽ ഉച്ചക്ക് 1 മണിവരെയും ടെൻഡർ പ്രമാണത്തിന്റെ വില രൊക്കം പണമായോ മണിയോർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ടെൻഡർ പ്രമാണത്തിന്റെ വില ഒരു കാരണവശാലും തിരികെ ലഭിക്കുന്നതല്ല. ടെൻഡർ പ്രമാണങ്ങൾ പൊതുമരാമത്ത് വകുപ്പിലെ അംഗീകൃത കരാറുകാർക്ക് മാത്രം ലഭിക്കുന്നതും അന്യോന്യം കൈമാറാൻ പാടില്ലാത്തതുമാകുന്നു. കേരള പൊതുമരാമത്ത് വകുപ്പിലെ ടെൻഡറുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

പൊതുമരാമത്ത് വകുപ്പ് (നിരത്തുകെട്ടിട വിഭാഗം), മൂന്നാർ.

(ഒപ്പ്)
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

## ടെൻഡർ പരസ്യം

നമ്പർ WT. 9513/72. 1984 ഏപ്രിൽ 4.

കേരള ഗവർണ്ണർക്കുവേണ്ടി സൂപ്രണ്ടിംഗ് എഞ്ചിനീയർ (ബിൽഡിംഗ്സ് & റോഡ്സ്) മദ്ധ്യമേഖല, ആലുവ താഴെ പറയുന്ന പ്രവർത്തികൾക്ക് അദ്ദേഹത്തിന്റെ ആഫീസിൽ ഓരോ പ്രവർത്തികൾക്കും താഴെ കാണിച്ചിരിക്കുന്ന തീയതികളിൽ വൈകുന്നേരം കൃത്യം 4 മണി വരെ നിശ്ചിത യോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും മുദ്രവച്ച ടെൻഡറുകൾ സ്വീകരിക്കുന്നതാകുന്നു. അന്നേ ദിവസം വൈകുന്നേരം കൃത്യം 4.30-ന് സൂപ്രണ്ടിംഗ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററു ഉദ്യോഗസ്ഥനോ അവിടെ സന്നിഹിതരായിട്ടുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടെൻഡറുകൾ തുറക്കുന്നതാകുന്നു. ടെൻഡറുകളുടെ ഫേം പീരിയഡ് 3 മാസമാകുന്നു.

ടെൻഡർ നമ്പർ—79/SECCA/83-84

പ്രവർത്തിയുടെ പേരും അടങ്കൽ തുകയും—വടക്കാഞ്ചേരി-കുളങ്ങരക്കുന്നത്തുകാവ് റെയിൽവെ കി. മീ. 20/6-7, 17/16-17 എന്നീ ലെവൽ ക്രോസുകൾക്ക് പകരമായി തൃശ്ശൂർ ഷൊർണ്ണൂർ റോഡിൽ 7/6 മുതൽ 9/5 വരെ ഒരു വ്യതിചലനറോഡിന്റെയും സി. ഡി. വർക്കുകളുടേയും നിർമ്മാണം—രൂപ 36,56,000

അവസാന ദിവസവും സമയവും — 13-6-1984 4 പി. എം.

നിരതദ്രവ്യം—രൂപ 36,600

ടെൻഡർ ഫാറത്തിന്റെ വില—രൂപ 250+ എസ്. ടി.

പണി തീർക്കേണ്ട കാലാവധി— 30 മാസം

പണിയെടുക്കേണ്ട കരാറുകാരന്റെ കാറ്റഗറി — എ ക്ലാസ്

പ്രവർത്തി ഏതു ഡിവിഷനിൽ ആണ് എന്ന്— ബി. ആന്റ് ആർ. ഡിവിഷൻ, തൃശ്ശൂർ

ടെൻഡർ ഫാറങ്ങളും മററു വിശദവിവരങ്ങളും മുകളിൽ പറഞ്ഞിട്ടുള്ള എക്സിക്യൂട്ടീവ് എഞ്ചിനീയർ ആഫീസിൽ നിന്നോ ആലുവ സൂപ്രണ്ടിംഗ് എഞ്ചിനീയറുടെ (ബി. ആന്റ് ആർ, മദ്ധ്യമേഖല) ആഫീസിൽ നിന്നോ പ്രവൃത്തി ദിവസങ്ങളിൽ ആഫീസ് സമയത്ത് ടെൻഡർ ഫാറത്തിന്റെ വില പണമായോ മണി ഓർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാകുന്നു. ടെൻഡർ ഫാറങ്ങൾ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ നിന്നും ടെൻഡർ സ്വീകരിക്കുന്ന അവസാന ദിവസം ഉച്ചയ്ക്ക് 1 മണി വരേയും മാത്രമേ ലഭിക്കുകയുള്ളൂ.

ടെൻഡർ ഫാറങ്ങൾ കരാറുകാർ കൈമാറുവാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ടെൻഡറുകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല. നിശ്ചിത തുക എൻഡോഴ്സ് ചെയ്ത ബാങ്ക് ഡ്രാഫ്ററായി നിരതദ്രവ്യം കെട്ടിവയ്ക്കാത്ത എല്ലാ ടെൻഡറുകളും തിരസ്കരിക്കപ്പെടുന്നതാകുന്നു. ടെൻഡർ ഫാറത്തിന്റെ വില മടക്കി കൊടുക്കുന്നതല്ല.

ഏതെങ്കിലും പ്രവർത്തിയുടെ ടെൻഡർ സ്വീകരിച്ച ശേഷം പ്രസ്തുത പ്രവർത്തി ലഭിച്ച കരാറുകാരൻ എഗ്രിമെന്റ് വയ്ക്കാതെ ഒഴിഞ്ഞു പോവുകയാണെങ്കിൽ ആ കാരണം കൊണ്ട് പ്രസ്തുത പ്രവർത്തി വേറെ കരാറുകാരനെ ഏൽപ്പിക്കേണ്ടി വന്നാൽ തൻമൂലം സർക്കാരിനുണ്ടാകുന്ന എല്ലാ നഷ്ടങ്ങളും ഇത്തരത്തിൽ ഒഴിഞ്ഞു മാറുന്ന കരാറുകാരൻ ഉത്തരവാദിയായിരിക്കുന്നതായിരിക്കും.

കേരളാ പൊതുമരാമത്തു വകുപ്പിലെ വേലകളെ സംബന്ധിച്ചുള്ള മററെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

സൂപ്രണ്ടിംഗ് എഞ്ചിനീയർ ആഫീസ്, എച്ച്. പി. മുഹമ്മദ് റാവുത്തർ, സൂപ്രണ്ടിംഗ്

ബി. ആന്റ് ആർ. : എഞ്ചിനീയർ.
മദ്ധ്യമേഖല, ആലുവ.

---

ടെൻഡർ പരസ്യം

എസ്. റി. എൻ. നമ്പർ 3/84-85. 1984 മേയ് 14.

കേരള ഗവർണ്ണർക്കുവേണ്ടി അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ ബി. ആന്റ് ആർ. സബ് ഡിവിഷൻ ചാവക്കാട്, താഴെ പറയുന്ന പ്രവർത്തികൾക്ക് താഴെ കാണിച്ചിട്ടുള്ള തീയതികളിൽ വൈകുന്നേരം കൃത്യം 4 മണിവരെ നിശ്ചിത യോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നു സീലുവെച്ച മൽസര സ്വഭാവമുള്ള ടെൻഡറുകൾ ക്ഷണിച്ചുകൊള്ളുന്നു. അന്നേ ദിവസം വൈകുന്നേരം 4.30-ന് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററു ഉദ്യോഗസ്ഥനോ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടെൻഡറുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | കോട്ടകടപ്പുറം ഗവ. ഫിഷറീസ് യു. പി. സ്കൂളിൽ യൂറിനൽ ലാട്രിൻ നിർമ്മിക്കൽ — രൂപ 14,000 | 300 |
| 2 | പുന്നയൂർ ഗവ. യു. പി. സ്കൂളിൽ ഒരു കക്കൂസ് നിർമ്മാണം— രൂപ 10,500 | 250 |
| 3 | തളിക്കുളം ഗവ. എം. എൻ. പി. സ്കൂളിൽ, ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും പ്രത്യേകം പ്രത്യേകം മൂത്രപ്പുര നിർമ്മിക്കൽ— രൂപ 9,300 | 200 |
| 4 | കുന്നംകുളംയൂർ ഗവ. എം. യു. പി. സ്കൂളിൽ ടിസമി പെർമനന്റ് കെട്ടിടത്തിന്റെ പ്രത്യേക അററകുററപ്പണി—രൂപ 36,492 | 800 |
| 5 | പാവറട്ടി ഗവ. യു. പി. സ്കൂളിലെ അററകുററപ്പണികൾ — രൂപ 11,200 | 250 |
| 6 | അന്നകര ഗവ. എൽ. പി. സ്കൂളിന്റെ അററകുററപ്പണികൾ— രൂപ 6,500 | 150 |

ടെൻഡർ പ്രമാണങ്ങളുടെ വില —ക്രമനമ്പർ 1, 2, 3, 5, 6 ന് 10+വി. നി. യും. ക്രമനമ്പർ 4-ന് 15+വി. നി. യും

കരാറുകാരന്റെ ക്ലാസ്—സി യും അതിനു മുകളിലും

ടെൻഡർ സ്വീകരിക്കുന്ന അവസാന തിയതി— 14-6-1984

പ്രവർത്തി തീർക്കേണ്ട കാലാവധി—3 മാസം

ടെൻഡർ ഫോറങ്ങളും മററു വിവരങ്ങളും ചാവക്കാട് ബി. ആന്റ് ആർ. അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ നിന്ന് 10 ദിവസം മുൻപു മുതൽ ടെൻഡർ ദിവസം ഉച്ചക്ക് 1 മണി വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ഓഫീസ് സമയത്ത് ലഭിക്കുന്നതാണ്. ടെൻഡർ ഫോറം അതിന്റെ വില രൊക്കം പണമായോ മണിയോർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. അംഗീകൃത കരാറുകാരുടെ രജിസ്ട്രേഷൻ കാർഡു കാണിച്ചാൽ മാത്രമേ ടെൻഡർ ഫോറങ്ങൾ ആഫീസിൽ നിന്ന് ലഭിക്കുകയുള്ളു. രജിസ്ട്രേഷൻ കാർഡ് കാണിക്കാത്തവർക്ക് ടെൻഡർ ഫാറങ്ങൾ കൊടുക്കുന്നതല്ല. ടെൻഡർ ഫാറത്തിന്റെ വില അടച്ചാൽ മടക്കികൊടുക്കുന്നതല്ല.

ടെൻഡർ ഫാറങ്ങൾ കരാറുകാർ കൈമാറാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ടെൻഡറുകൾ യാതൊരു കാരണവശാലും അംഗീകരിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവെക്കാത്ത എല്ലാ ടെൻഡറുകളും തിരസ്കരിക്കപ്പെടുന്നതായിരിക്കും.

ഏതെങ്കിലും ഒരു പ്രവർത്തിയുടെ ടെൻഡറുകൾ സ്വീകരിച്ചശേഷം പ്രസ്തുത പ്രവർത്തി ലഭിച്ച കരാറുകാരൻ എഗ്രിമെന്റ് വെക്കാതെ കഴിഞ്ഞുപോകുകയാണെങ്കിൽ ആ കാരണംകൊണ്ട് പ്രസ്തുത പ്രവർത്തി വേറൊരു കരാറുകാരനെ ഏൽപ്പിക്കേണ്ടിവന്നാൽ തൻമൂലം ഡിപ്പാർട്ടുമെന്റിനുണ്ടാകുന്ന എല്ലാ നഷ്ടങ്ങൾക്കും അത്തരത്തിൽ കഴിഞ്ഞു മാറുന്ന കരാറുകാരൻ ഉത്തരവാദിയായിരിക്കും.

കേരള പൊതുമരാമത്തു വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

| | |
|---|---|
| അസിസ്റ്റന്റ് | (ഒപ്പ്) |
| എക്സിക്യൂട്ടീവ് | അസിസ്റ്റന്റ് |
| എഞ്ചിനീയറുടെ ആഫീസ്, | എക്സിക്യൂട്ടീവ് |
| ബി. ആന്റ് ആർ, | എഞ്ചിനീയർ. |
| സബ് ഡിവിഷൻ, | |
| ചാവക്കാട്. | |

---

ദർഘാസ് പരസ്യം

നമ്പർ ഡി. ബി 325/82. 1984 ഏപ്രിൽ 21.

കേരള ഗവർണ്ണർക്കുവേണ്ടി എക്സിക്യൂട്ടീവ് എഞ്ചിനീയർ ബി & ആർ ഡിവിഷൻ തൃശ്ശൂർ താഴെ പറഞ്ഞിരിക്കുന്ന പ്രവർത്തികൾക്ക് 1984 ജൂൺമാസം 15-ാം തീയതി വൈകുന്നേരം 4 മണിവരെ നിശ്ചിത യോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും മത്സരസ്വഭാവമുള്ള ദർഘാസുകൾ പ്രവർത്തിയുടെ പേര് ആലേഖനം ചെയ്തിട്ടുള്ള മുദ്രവെച്ച കവറുകളിൽ ക്ഷണിച്ചു കൊള്ളുന്നു. അന്നേ ദിവസം വൈകുന്നേരം 4.30-ന് എക്സിക്യൂട്ടീവ് എൻജിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റു ഉദ്യോഗസ്ഥനോ അപ്പോൾ ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| 1 | 19 ക്ലാസ് മുറികളോടു കൂടിയ നാട്ടിക ഗവൺമെന്റ് ഫിഷറീസ് ഹൈസ്കൂൾ കെട്ടിടത്തിന്റെ വൈദ്യുതീകരണം.—രൂപ 5,797 | 150 |
| 2 | കൊരട്ടി പോലീസ് സ്റ്റേഷന്റെ കെട്ടിടം വൈദ്യുതീകരണം.—രൂപ 11,156 | 250 |
| 3 | രാമവർമ്മപുരം കെ. എ. പി. ക്യാമ്പിലെ ബാരക്കുകളിലെ വൈദ്യുത തകരാറുകൾ തീർക്കുന്നതിന്. (പുനർ ദർഘാസ്)—രൂപ 5,321 | 150 |

ദർഘാസ് ഫോറത്തിന്റെ വില—ഓരോന്നിനും രൂപ 10 + വി. നി.

കരാറുകാരന്റെ ക്ലാസ്—എല്ലാ ക്ലാസുകളും.

പ്രവർത്തി തീർക്കേണ്ട കാലാവധി—ക്രമ നമ്പർ ഒന്നും മൂന്നും 10 ദിവസവും, ക്രമനമ്പർ രണ്ടിന് 20 ദിവസവും.

ദർഘാസ് പ്രമാണങ്ങളും മറ്റു വിവരങ്ങളും തൃശ്ശൂർ ബി. ആന്റ് ആർ. എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയത്തിൽ നിന്നും ദർഘാസ് തീയതിയുടെ 5 ദിവസം മുമ്പ് മുതൽ എല്ലാ പ്രവർത്തി ദിവസങ്ങളിലും ദർഘാസ് ദിവസം ഉച്ചക്ക് 1 മണി വരെയും ദർഘാസ് പ്രമാണത്തിന്റെ വില രൊക്കം പണമായോ മണി ഓർഡറായോ അടച്ച് ദരഖാസ്തുമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണത്തിന്റെ വില യാതൊരു കാരണവശാലും മടക്കി ലഭിക്കുന്നതല്ല. ദർഘാസ് പ്രമാണങ്ങൾ പൊതുമരാമത്ത് വകുപ്പിലെ അംഗീകൃത കരാറുകാർക്ക് മാത്രം ലഭിക്കുന്നതും അന്യോന്യം കൈമാറുവാൻ പാടില്ലാത്തതുമാകുന്നു.

നിരതദ്രവ്യം തൃശ്ശൂർ ബി. ആന്റ് ആർ. ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർക്ക് മാറിയെടുക്കുവാൻ പറ്റിയ തരത്തിൽ വാങ്ങേണ്ടതും വേലയുടെ പേര് വ്യക്തമായി രേഖപ്പെടുത്തി ആവശ്യമായ റവന്യൂ സ്റ്റാമ്പ് പതിച്ച് ഒപ്പിട്ടതുമായിരിക്കണം. നിരതദ്രവ്യം കെട്ടിവയ്ക്കാത്തതും നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ദർഘാസുകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

കേരള പൊതുമരാമത്തു വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

| | |
|---|---|
| ബി. & ആർ. | കെ. ടി. ജോണി, |
| ഡിവിഷൻ | എക്സിക്യൂട്ടീവ് |
| തൃശ്ശൂർ-20. | എഞ്ചിനീയർ. |

---

ലേല പരസ്യം

No. M. 1226/84. 1984 മെയ് 18.

തൃശ്ശൂർ ടൗൺ ഹാളിൽ ശീതളപാനീയങ്ങൾ 1984 ജൂൺ മാസം 1-ാം തീയതി മുതൽ 1985 മാർച്ച് മാസം 31-ാം തീയതി വരെ വിൽക്കുവാനുള്ള അവകാശം 1984 ജൂൺ 12-ാം തീയതി പകൽ 11 മണിക്ക് P. W. D. അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റു ഉദ്യോഗസ്ഥൻമാരോ ബി. ആന്റ് ആർ. സബ് ഡിവിഷനാഫീസിൽ വെച്ച് പരസ്യമായി ലേലം ചെയ്യുന്നതാകുന്നു.

ലേലത്തിൽ പങ്കുചേരാനാഗ്രഹിക്കുന്നവർ സ്ഥലത്തും സമയത്തും ഹാജരാകേണ്ടതും 50 ക. നിരതദ്രവ്യം കെട്ടി വയ്ക്കേണ്ടതുമാകുന്നു.

കൂടുതൽ സംഖ്യക്ക് ലേലം വിളിക്കുന്ന ആൾ ലേലസംഖ്യയും നിലവിലുള്ള വിൽപ്പന നികുതിയും അപ്പോൾ തന്നെ അടച്ച് രശീതി വാങ്ങേണ്ടതും ആകുന്നു.

ഈ ലേലത്തിന് നിലവിലുള്ള എല്ലാ പി. ഡബ്ല്യു. ഡി. ചട്ടങ്ങളും ബാധകമാകുന്നു.

ലേലം സ്ഥിരപ്പെടുത്തി കല്പന കിട്ടി വേണ്ട നടപടികൾ കഴിഞ്ഞതിനുശേഷമേ വിൽപന നടത്തുവാൻ പാടുള്ളൂ.

കൂടുതൽ വിവരങ്ങൾ സബ് ഡിവിഷനാഫീസിൽ നിന്നും അറിയാവുന്നതാകുന്നു.

| | |
|---|---|
| പി. ഡബ്ലിയു. ഡി. | പി. വി. ആന്റണി, |
| ബി. ആന്റ് ആർ. | അസിസ്റ്റന്റ് |
| സബ് ഡിവിഷൻ, | എക്സിക്യൂട്ടീവ് |
| തൃശ്ശൂർ. | എഞ്ചിനീയർ. |

---

ദർഘാസ് പരസ്യം

No. ഡി13-1263/83. 1984 മെയ് 21.

ഈ ആഫീസിൽ നിന്നും ഡി12-9399/83 തീയതി 16-3-1984-ൽ പ്രസിദ്ധപ്പെടുത്തിയിരുന്നതും ക്രമനമ്പർ 2-ൽ ചേർത്തിരിക്കുന്നതുമായ കാഞ്ഞിരപ്പുഴ ജലസേചന പദ്ധതി-ഇടതു മെയിൻ കനാലിൽ 42330 മീറ്ററിനും 42600 മീറ്ററിനും ഇടയ്ക്ക് കട്ട് ആന്റ് കവർ നിർമ്മിക്കുന്ന പ്രവർത്തിയുടെ ദർഘാസ് സ്വീകരിക്കുന്ന അവസാന തീയതി 1984 ജൂൺ 13-ാം തീയതി വൈകി 4 മണി വരെക്കും ദീർഘിപ്പിച്ചതായി ഇതിനാൽ അറിയിച്ചു കൊള്ളുന്നു.

| | |
|---|---|
| | (ഒപ്പ്) |
| ശിരുവാണി | സൂപ്രണ്ടിംഗ് |
| പ്രോജക്റ്റ് സർക്കിൾ, | എഞ്ചിനീയർ. |
| പാലക്കാട്. | |

(കേരള ഗവർണ്ണർക്കുവേണ്ടി)

## ക്വട്ടേഷനും ലേലപ്പരസ്യവും

നമ്പർ എ6-4663/80. 1984 മേയ് 5.

പൊതുജനങ്ങളുടെ അറിവിനായി പരസ്യപ്പെടുത്തുന്നത്. എന്തെന്നാൽ പോത്തുണ്ടി ജലസേചന പദ്ധതിക്കുവേണ്ടി വാങ്ങിയതും ഉപയോഗശൂന്യവുമായ മോട്ടോർ ഗ്രേഡർ ക്വട്ടേഷൻ പ്രകാരവും പരസ്യലേല പ്രകാരവും വിൽപ്പന നടത്തുന്നതാണ്.

മുദ്രവെച്ച ക്വട്ടേഷൻ നൽകുവാൻ ആഗ്രഹിക്കുന്നവർ ജൂൺ 13-ാം തീയതി 4 പി. എം. മണിക്ക് മുൻപായി താഴെ പറയുന്ന ഓഫീസിൽ നൽകേണ്ടതാണ്. ലഭിച്ച ക്വട്ടേഷനുകൾ ജൂൺ 14-ാം തീയതി 4 പി. എം. മണിക്ക് ഹാജരാകുന്നവർ മുൻപാകെ തുറക്കുന്നതാണ്. ക്വട്ടേഷൻ കവറിൽ മുകളിൽ ഉപയോഗശൂന്യമായ മോട്ടോർ ഗ്രേഡർ വാങ്ങുന്നതിന് എന്ന് രേഖപ്പെടുത്തേണ്ടതാണ്. ക്വട്ടേഷൻ നൽകുന്നതോടൊപ്പം 300 (മുന്നൂറ്) രൂപ നിരതദ്രവ്യം എക്സിക്യൂട്ടീവ് എഞ്ചിനീയർ ഇറിഗേഷൻ ഡിവിഷൻ, മലമ്പുഴ എന്ന ഉദ്യോഗസ്ഥന്റെ പേരിൽ ഡിമാൻറ് ഡ്രാഫ്റ്റായോ ബാങ്ക് ഡ്രാഫ്റ്റായോ വെയ്ക്കേണ്ടതാണ്. അല്ലാതെ നൽകുന്ന ക്വട്ടേഷൻ സ്വീകരിക്കുന്നതല്ല.

കൂടാതെ ജൂൺ 14-ാം തീയതി പതിനൊന്നു മണിക്ക് മേപ്പടി സാധനം മലമ്പുഴ പൊതുമരാമത്ത് വകുപ്പ് വർക്ക്ഷാപ്പിന് സമീപം വെച്ച് പരസ്യമായി ലേലം നടത്തുന്നതാണ്. ലേലത്തിൽ പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ ലേലത്തിന് മുൻപായി മുന്നൂറ് (300) രൂപ നിരതദ്രവ്യം കെട്ടി വെയ്ക്കേണ്ടതാണ്. ലേലംകൊണ്ട വ്യക്തിയുടെ നിരതദ്രവ്യസംഖ്യ ലേലം സ്ഥിരീകരിച്ചതിനുശേഷവും അല്ലാത്തവരുടെ സംഖ്യ ലേലത്തിനുശേഷവും മടക്കിക്കൊടുക്കുന്നതും ആകുന്നു. ക്വട്ടേഷൻ പ്രകാരമോ പരസ്യലേലപ്രകാരമോ ഏതിന് കൂടുതൽ സംഖ്യ ലഭിച്ചിരിക്കുന്നുവോ ആ പ്രകാരം ലേലം സ്ഥിരീകരിക്കുന്നതാണ്.

കൂടുതൽ സംഖ്യ ക്വട്ടേഷനിൽ എഴുതുന്ന ആളാണോ ലേലത്തിൽ കൂടുതൽ സംഖ്യ വിളിക്കുന്ന ആളാണോ, ഏതാണ് കൂടുതലെങ്കിൽ അയാളുടെ പേർക്ക് വിൽപ്പന സ്ഥിരപ്പെടുത്തുന്നതായിരിക്കും. ലേലംകൊണ്ട ലേലം സ്വീകരിച്ച ഉത്തരവ് കിട്ടിയാൽ ഒരാഴ്ചക്കകം ലേല സംഖ്യയും വിൽപ്പന നികുതി സഹിതം അടയ്ക്കേണ്ടതാണ്.

ലേലം സ്വീകരിച്ച ഉത്തരവ് ലഭിച്ചാൽ 15 ദിവസത്തിനകം ലേലസാധനം നീക്കം ചെയ്യേണ്ടതാണ്. മേൽ വ്യവസ്ഥകൾ ലംഘിക്കുന്ന ലേലക്കാരൻ നിരതദ്രവ്യവും ലേലസംഖ്യയും സർക്കാരിന് മുതൽ കൂട്ടുന്നതാണ്. കൂടാതെ വ്യക്തിയുടെ ഉത്തരവാദിത്വത്തിലും ചിലവിലും പുനർലേലം നടത്തുന്നതും ആകുന്നു.

ലേലം നടത്തുന്ന ഉദ്യോഗസ്ഥന് ലേലം സ്ഥിരപ്പെടുത്തുന്നതിനും യാതൊരു കാരണവും കൂടാതെ തള്ളിക്കളയുന്നതിനും അധികാരം ഉണ്ടായിരിക്കും. കൂടാതെ പൊതുമരാമത്ത് വകുപ്പിന്റെ നിലവിലുള്ള എല്ലാ ലേലനിബന്ധനകളും ഈ ലേലത്തിനും ബാധകമായിരിക്കുന്നതാണ്.

ലേല സാധനം പൊതുമരാമത്ത് വകുപ്പ് മലമ്പുഴ വർക്ക് ഷാപ്പിന് സമീപം ജോലി സമയത്ത് പരിശോധിക്കാവുന്നതാണ്.

ലേലദിവസം ഏതെങ്കിലും കാരണവശാൽ പൊതു ഒഴിവ് പ്രഖ്യാപിക്കുകയാണെങ്കിൽ അടുത്ത ദിവസം ലേലം നടത്തുന്നതാണ്.

എക്സിക്യൂട്ടീവ്
എഞ്ചിനീയർ ഓഫീസ്,
ഇറിഗേഷൻ ഡിവിഷൻ,
മലമ്പുഴ.

[illegible], സുകുമാരൻ,
എക്സിക്യൂട്ടീവ്
എഞ്ചിനീയർ

## ദർഘാസ് പരസ്യം

നമ്പർ ഇ. എൽ. 2-1806/79. 1984 മേയ് 21.

പാലക്കാട് പൊതുമരാമത്തു വകുപ്പ് കെട്ടിടനിരത്ത് വിഭാഗം എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പണികൾക്ക് അദ്ദേഹത്തിന്റെ ഓഫീസിൽ മേരോ പ്രവർത്തിക്കും താഴെ കാണിച്ചിരിക്കുന്ന തീയതിക്ക് കൃത്യം 4 മണിവരെ നിർദ്ദിഷ്ട അംഗീകൃത ഇലക്ട്രിക്കൽ കരാറുകാരിൽ നിന്നും സീലുവെച്ച ദർഘാസുകൾ സ്വീകരിക്കുന്നതാണ്.

ദർഘാസുകൾ അന്നു തന്നെ 4.30 മണിക്ക് ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവർത്തിയുടെ വിവരവും ഉദ്ദേശ അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| 1 | ഒറ്റപ്പാലത്ത് പുതുതായി നിർമ്മിച്ചിട്ടുള്ള ആയുർവേദ ആശുപത്രി വൈദ്യുതീകരിക്കൽ—രൂപ 15,891 | 350 |
| 2 | കൊല്ലങ്കോട് പുതുതായി നിർമ്മിച്ചിട്ടുള്ള സബ് ട്രഷറി കെട്ടിടം വൈദ്യുതീകരിക്കൽ—രൂപ 8,841 | 200 |
| 3 | പട്ടാമ്പി സർക്കാർ സംസ്കൃത കോളേജിലെ വൈദ്യുത സജ്ജീകരണങ്ങളുടെ അറ്റകുറ്റപ്പണികൾ തീർക്കൽ—രൂപ 6,464 | 150 |
| 4 | മുട്ടിക്കുളങ്ങര കെ.എ.പി. ക്യാമ്പിൽ പുതുതായി പണിതുകൊണ്ടിരിക്കുന്ന 200 ആളുകൾക്കുള്ള ബാരക്സ് കെട്ടിടത്തിന്റെ ഒന്നാംനില വൈദ്യുതീകരിക്കൽ—രൂപ 28,486 | 600 |

ഫോറത്തിന്റെ വില—ക്രമനമ്പർ ഒന്നും രണ്ടും മൂന്നും രൂപ 10 + എസ്. ടി. ക്രമനമ്പർ നാലിന് രൂപ 15 + എസ്. ടി.

പ്രവർത്തി തീർക്കേണ്ട സമയം—ക്രമനമ്പർ ഒന്നിന് 20 ദിവസം ക്രമനമ്പർ 2-നും 3-നും 15 ദിവസവും ക്രമനമ്പർ 4-ന് 30 ദിവസവും.

ദർഘാസ് സ്വീകരിക്കുന്ന തീയതി—16-6-1984.

ദർഘാസ് ഫാറങ്ങളും വിശദവിവരങ്ങളും പാലക്കാട് കെട്ടിടനിരത്തു വിഭാഗം എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ഓഫീസിൽ നിന്നും ടെൻഡർ ദിവസത്തിന് പത്ത് ദിവസം മുൻപ് മുതൽ എല്ലാ പ്രവൃത്തി ദിവസങ്ങളിലും ടെൻഡർ ദിവസം കൃത്യം 1 മണി (ഉച്ചയ്ക്കു) വരെയും, ദർഘാസ് ഫാറത്തിന്റെ വില (തിരിച്ചു നൽകുന്നതല്ല). വിൽപ്പന നികുതിയടക്കം റൊക്കമായോ മണി ഓർഡർ ആയോ അടച്ചാൽ ലഭിക്കുന്നതാണ്.

അംഗീകൃത ഇലക്ട്രിക്കൽ കരാറുകാർക്ക് അവരവരുടെ രജിസ്ട്രേഷൻ കാർഡ് കാണിച്ചാൽ മാത്രമേ ഓഫീസിൽ നിന്ന് ഫോറം ലഭിക്കുകയുള്ളൂ. രജിസ്ട്രേഷൻ കാർഡ് കാണിക്കാത്ത ആർക്കും തന്നെ യാതൊരു കാരണവശാലും ദർഘാസ് ഫോറം ലഭിക്കുന്നതല്ല. ദർഘാസ് ഫോറങ്ങൾ കരാറുകാർ അന്യോന്യം കൈമാറുവാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ദർഘാസുകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല. ആവശ്യമുള്ള നിരതദ്രവ്യം അടയ്ക്കാത്ത എല്ലാ ദർഘാസുകളും തിരസ്കരിക്കുന്നതാണ്. മറ്റ് എല്ലാ ദർഘാസ് നിയമങ്ങളും ഈ ദർഘാസിനും ബാധകമാണ്. ദർഘാസിന്റെ കൂടെ അടക്കം ചെയ്യുന്ന നിരതദ്രവ്യത്തിന്റെ വിശദവിവരങ്ങൾ ദർഘാസ് ഫാറത്തിന്റെ അവസാന ഖണ്ഡികയിൽ പ്രതിപാദിക്കേണ്ടതാണ്. ടെൻഡർ ദിവസം ഏതെങ്കിലും...

കാരണവശാൽ അവധി ദിവസമാകുകയാണെങ്കിൽ അടുത്ത പ്രവൃത്തി ദിവസം നാലുമണിവരെ ദർഘാസുകൾ സ്വീകരിക്കുന്നതാണ്.

എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ഓഫീസ്, പാലക്കാട് കെട്ടിടനിരത്തു വിഭാഗം.

പി. ആർ. ബാലകൃഷ്ണൻ,
എക്സിക്യൂട്ടീവ് എഞ്ചിനീയർ,
(കേരളാ ഗവർണ്ണർക്കുവേണ്ടി)

---

## ലഘു ദർഘാസ് പരസ്യം

നമ്പർ ടി. എൻ/84. 1984 മെയ് 21.

പാലക്കാട് കെട്ടിടങ്ങളും, റോഡുകളും വിഭാഗം അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ കേരള ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പ്രവർത്തികൾക്ക് കേരളാ പൊതുമരാമത്ത് വകുപ്പിൽ ഡി ക്ലാസ് ആയും അതിനു മുകളിലും രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും 15-6-1984 വൈകുന്നേരം നാലുമണി വരെ മത്സര സ്വഭാവമുള്ള ദർഘാസുകൾ പ്രവർത്തിയുടെ പേർ എഴുതി മുദ്രവെച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ ദർഘാസു ദിവസം തന്നെ 4.30-ന് തുറക്കുന്നതാണ്.

| നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| (1) | (2) | (3) |
| 1. | പ്രാഥമികാരോഗ്യ കേന്ദ്രം പറളി ഓപ്പറേഷൻ തിയേറ്റർ നിർമ്മാണം—രൂപ 39,000 | 800 |
| 2. | പോലീസ് സ്റ്റേഷൻ കോങ്ങാട്-ജീപ്പ് ഷെഡ് നിർമ്മാണം—രൂപ 18,000 | 400 |
| 3. | ഗവൺമെന്റ് ഹൈസ്കൂൾ മങ്കര താൽക്കാലിക കെട്ടിടം കെട്ടി മേയുക—രൂപ 7,000 | 150 |

ദർഘാസ് പ്രമാണ വില—ക്രമ നമ്പർ ഒന്നിന് രൂപ 15+വി. നി.യും ക്രമനമ്പർ രണ്ടിനും മൂന്നിനും രൂപ 10+വി. നി.

പ്രവർത്തി തീർക്കേണ്ട കാലാവധി—ക്രമ നമ്പർ ഒന്നിനും രണ്ടിനും 2 മാസവും ക്രമ നമ്പർ മൂന്നിന് 1 മാസവും.

ദർഘാസ് പ്രമാണങ്ങളും മറ്റു വിശദ വിവരങ്ങളും താഴെ ഒപ്പുവെച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും എല്ലാ പ്രവർത്തി ദിവസങ്ങളിലും ദർഘാസ് ദിവസം ഉച്ചയ്ക്ക് 1 മണിവരെയും ദർഘാസ് പ്രമാണത്തിന്റെ വില രൊക്കം പണമായോ, മണിഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണത്തിനുവേണ്ടി അടച്ചതുക യാതൊരു കാരണവശാലും തിരികെ ലഭിക്കുന്നതല്ല. ദർഘാസ് പ്രമാണങ്ങൾ പൊതുമരാമത്ത് വകുപ്പിലെ അംഗീകൃത കരാറുകാർക്ക് മാത്രം ലഭിക്കുന്നതും അവ അന്യോന്യം കൈമാറുവാൻ പാടില്ലാത്തതുമാകുന്നു. കേരള പൊതുമരാമത്ത് വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

കെട്ടിടങ്ങളും റോഡുകളും വിഭാഗം, അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ ആഫീസ്, പാലക്കാട്.

(ഒപ്പ്)
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

## ദർഘാസ് പരസ്യം

നമ്പർ ടി. എൻ. 2/84-85. 1984 മെയ് 8.

അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എൻജിനീയർ ബി. ആന്റ്. ആർ. സബ് ഡിവിഷൻ, ചിറ്റൂർ കേരള ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പ്രവൃത്തികൾക്ക് താഴെ കാണിച്ചിരിക്കുന്ന തിയതികളിൽ വൈകുന്നേരം 4 മണിവരെ കേരളാപൊതുമരാമത്ത് വകുപ്പിലെ അംഗീകൃത കരാറുകാരിൽ നിന്നും മത്സരസ്വഭാവമുള്ള ദർഘാസുകൾ പ്രവർത്തിയുടെ പേര് ആലേഖനം ചെയ്ത മുദ്ര വച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ അന്നേദിവസം വൈകുന്നേരം 4.30 മണിക്ക് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റ് ഉദ്യോഗസ്ഥനോ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| (1) | (2) | (3) |
| 1. | കൊഴിഞ്ഞാമ്പാറ ടി. ബി. യുടെ പ്രത്യേക അറ്റകുറ്റ പണികൾ—രൂപ 24,630 | 500 |
| 2. | മീനാക്ഷിപുരം കുടുംബക്ഷേമകേന്ദ്രത്തിന്റെ പ്രത്യേക അറ്റകുറ്റ പണികൾ—രൂപ 19,949 | 400 |

ദർഘാസ് പ്രമാണത്തിന്റെ വില—ക്രമ നമ്പർ ഒന്നിന് രൂപ 15+വി. നി. ക്രമ നമ്പർ രണ്ടിന് രൂപ 10+വി. നി.

കരാറുകാരുടെ വിഭാഗം—'സി'യും സിക്ക് മുകളിലും

പ്രവർത്തി തീർക്കേണ്ട കാലാവധി—2 മാസം

ദർഘാസ് സ്വീകരിക്കുന്ന അവസാന തിയതി—6-6-1984

ദർഘാസ് പ്രമാണങ്ങളും മറ്റു വിവരങ്ങളും താഴെ ഒപ്പു വെച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും ദർഘാസ് ദിവസം ഉച്ചയ്ക്ക് ഒരു മണിവരെ ദർഘാസ് പ്രമാണങ്ങളുടെ വില രൊക്കം പണമായോ മണിയോർഡറായോ അടച്ച് രേഖാമൂലം ആവശ്യപ്പെട്ടാൽ ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണങ്ങളുടെ വില അടച്ചാൽ യാതൊരു കാരണവശാലും തിരികെ ലഭിക്കുന്നതല്ല. ദർഘാസ് പ്രമാണങ്ങൾ പൊതുമരാമത്ത് വകുപ്പിലെ അംഗീകൃത കരാറുകാർക്കു മാത്രം ലഭിക്കുന്നതും അവ അന്യോന്യം കൈമാറ്റം ചെയ്യുവാൻ പാടില്ലാത്തതുമാകുന്നു. ആവശ്യമായ നിരതദ്രവ്യം കൂടാതെയുള്ള ദർഘാസുകൾ നിരസിക്കപ്പെടുന്നതായിരിക്കും.

കേരള പൊതുമരാമത്ത് വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള എല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

ബി ആന്റ് ആർ സബ്ഡിവിഷൻ, ചിറ്റൂർ—പാലക്കാട്.

കെ. ബി. ഹരിദാസ്,
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

## ദർഘാസ് പരസ്യം

നമ്പർ ഡി. ബി. ടി. 1/84-85. 1984 മെയ് 4.

കേരളാ ഗവർണ്ണർക്കുവേണ്ടി അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ ചിറ്റൂർപുഴ ജലസേചന പദ്ധതി വലതു കനാൽ സബ് ഡിവിഷൻ, ചിറ്റൂർ താഴെ പറയുന്ന പ്രവർത്തികൾക്ക് അദ്ദേഹത്തിന്റെ ആഫീസിൽ 15-6-1984-ന് 4 മണി വരെ നിശ്ചിത യോഗ്യതയുള്ള അംഗീകൃത കരാറുകാരിൽ നിന്നും പ്രത്യേകം പ്രത്യേകം മുദ്രണം ചെയ്തിട്ടുള്ള കവറുകളിൽ ദർഘാസുകൾ സ്വീകരിക്കുന്നതാണ്. അന്നേ

ദിവസം വൈകുന്നേരം 4.30-ന് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| 1. | ആറാംപാടം ബ്രാഞ്ചു കനാലിൽ 13/750-നും 14/00 കി. മീ. ഇടയ്ക്കുള്ള സംരക്ഷണ പണികൾ—രൂപ 30,925 | 650 |
| 2. | ചെട്ടിയാർപാടം ഫീൽഡ് ബോത്തി തുടങ്ങുന്ന ആറാംപാടം ബ്രാഞ്ചു കനാലിന്റെ 10400 മീററിലെ അത്യാവശ്യ സംരക്ഷണ പണികൾ—രൂപ 8,871 | 200 |

ദർഘാസ് ഫാറത്തിന്റെവില—ക്രമ നമ്പർ 1-ന് രൂപ 15+വി. നി. യും ക്രമനമ്പർ 2-ന് രൂപ 10+വി. നി. യും

കരാറുകാരന്റെ ക്ലാസ്—ക്രമ നമ്പർ ഒന്നിന് സി യും അതിനു മുകളിലും ക്രമ നമ്പർ രണ്ടിന് ഡി യും അതിനു മുകളിലും.

കാലാവധി—രണ്ടു മാസം

ദർഘാസ് ഫോറങ്ങളും മററു വിശദവിവരങ്ങളും ചിററൂർപുഴ ജലസേചന പദ്ധതി വലതു കനാൽ വിഭാഗം അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ ആഫീസിൽ നിന്നും 8-6-1984 മുതൽ ദർഘാസ് ദിവസം ഉച്ചയ്ക്ക് 1 മണി വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ഓഫീസ് സമയത്ത് ദർഘാസ് ഫാറത്തിന്റെ വില റൊക്കം പണമായി രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

അംഗീകൃതകരാറുകാർക്ക് അവരവരുടെ രജിസ്ട്രേഷൻ കാർഡ് കാണിച്ചാൽ മാത്രമേ ദർഘാസ് ഫോറം ലഭിക്കുകയുള്ളു. ദർഘാസ് ഫോറത്തിന്റെ വില മടക്കി കൊടുക്കുന്നതല്ല.

ദർഘാസ് ഫോറങ്ങൾ, കരാറുകാർ കൈമാറുവാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ദർഘാസുകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത എല്ലാ ദർഘാസുകളും തിരസ്ക്കരിക്കപ്പെടുന്നതായിരിക്കും.

ഏതെങ്കിലും ഒരു പ്രവർത്തിയുടെ ദർഘാസുകൾ സ്വീകരിച്ചശേഷം പ്രസ്തുത പ്രവൃത്തി ലഭിച്ച കരാറുകാരൻ എഗ്രിമെന്റ് വെക്കാതെ ഒഴിഞ്ഞുപോവുകയാണെങ്കിൽ ആ കാരണം കൊണ്ട് പ്രസ്തുത പ്രവർത്തി വേറെ കരാറുകാരനെ ഏൽപ്പിക്കേണ്ടിവന്നാൽ തൻമൂലം ഡിപ്പാർട്ടുമെന്റിനുണ്ടാകുന്ന എല്ലാ നഷ്ടങ്ങൾക്കും അത്തരത്തിൽ ഒഴിഞ്ഞു മാറുന്ന കരാറുകാരൻ ഉത്തരവാദിയായിരിക്കും.

കേരളാ പൊതുമരാമത്ത് വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറെറല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

അസി. എക്സിക്യൂട്ടീവ് എഞ്ചിനീയരുടെ ഓഫീസ്,
ചിററൂർപുഴ പദ്ധതി
വലതു കനാൽ
സബ് ഡിവിഷൻ, ചിററൂർ.

എം. എ. രാജൻ,
അസിസ്റ്റന്റ്
എക്സിക്യൂട്ടീവ്
എൻജിനീയർ.

---

ദർഘാസ് പരസ്യം

നമ്പർ ഡി 1 ററി. എൻ. 3/84-85. 1984 മേയ് 7.

മഞ്ചേരി പൊതുമരാമത്ത് വകുപ്പ് ബിൽഡിംഗ്സ് ആന്റ് റോഡ്സ് വിഭാഗം അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ കേരളാ ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പണികൾക്ക്, മെറാ പണികൾക്കും താഴെ കാണിച്ചിരിക്കുന്ന തീയതികളിൽ വൈകുന്നേരം കൃത്യം 4 മണി വരെ നിശ്ചിത യോഗ്യതയുള്ള രജിസ്ററർ ചെയ്തിട്ടുള്ള കരാറുകാരിൽ നിന്നും സീലു വച്ച കവറുകളിൽ ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ താഴെ കാണിച്ചിരിക്കുന്ന തീയതികളിൽ അദ്ദേഹത്തിന്റെ ആഫീസിൽ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം വൈകുന്നേരം 4.15-ന് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതുമായിരിക്കും.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| 1. | മഞ്ചേരി ജൂനിയർ ടെക്നിക്കൽ സ്കൂളിനോടു ചേർന്നുള്ള സൂപ്രണ്ടിന്റെ ക്വാർട്ടേഴ്സ് കോംപൗണ്ടിൽ ഒരു കിണർ കുഴിക്കൽ—രൂപ 14,000 | 300 |
| 2. | ഊർക്കാട്ടിരി ഫാമിലിവെൽഫയർ സെൻററിന് അററകുററപണികൾ—രൂപ 15,000 | 300 |
| 3. | പെരകമണ്ണ് ഫാമിലി വെൽഫയർ സെൻററിന് അററകുററപ്പണികൾ—രൂപ 17,000 | 350 |
| 4. | മഞ്ചേരി താലൂക്ക് കെട്ടിടങ്ങളിൽ പോലീസ് സ്റേറഷന്റെ കേടു വന്ന മേൽക്കൂരയ്ക്ക് അററകുററപ്പണികൾക്ക് സബ് ഇൻസ്പെക്ടർക്ക് ഒരു റൂം നിർമ്മാണവും—രൂപ 7,500 | 150 |
| 5. | മമ്പാട് കുടുംബാസൂത്രണ കേന്ദ്രത്തിന്റെ അററകുററപ്പണികൾ—രൂപ 10,000 | 200 |
| 6. | കാട്ടുമണ്ട് ഈസ്ററ് സ്കൂളിന് അററകുററപ്പണികൾ—രൂപ 10,000 | 200 |

ദർഘാസ് ഫോറത്തിന്റെ വില — രൂപ 10+ വി. നി.

പ്രവർത്തി തീർക്കാനുള്ള സമയം— ക്രമനമ്പർ ഒന്നു മുതൽ അഞ്ചു വരെ ഒരു മാസവും ക്രമ നമ്പർ ആറ് 15 ദിവസവും.

ദർഘാസ് സ്വീകരിക്കുന്ന അവസാന തീയതി— 13-6-1984.

ദർഘാസിനു വേണ്ടിയുള്ള പ്രമാണങ്ങളും വിവരങ്ങളും മഞ്ചേരി ബിൽഡിംഗ്സ് ആന്റ് റോഡ്സ് വിഭാഗം അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ നിന്നും പ്രവർത്തി ദിവസങ്ങളിൽ ദർഘാസ് തീയതിക്ക് ഒരാഴ്ച മുമ്പു മുതൽ ദർഘാസ് ദിവസം ഉച്ചയ്ക്ക് കൃത്യം 1 മണി വരെ കരാറുകാരുടെ രേഖാമൂലമായ ഹർജിയോടൊപ്പം പ്രമാണങ്ങളുടെ വില (തിരിച്ചു കൊടുക്കുന്നതല്ല) പണമായോ മണി ഓർഡറായോ നൽകുകയും ചെയ്താൽ ലഭ്യമാകുന്നതാണ്. മറെറല്ലാ വ്യവസ്ഥകളും പൊതുമരാമത്ത് വകുപ്പിൽ സാധാരണ നിലവിലുള്ള ദർഘാസ് നിയമങ്ങളും ഈ ദർഘാസിനും ബാധകമാണ്. കരാറുകാർ അവരുടെ രജിസ്ട്രേഷൻ കാർഡ് ആഫീസിൽ പ്രമാണങ്ങൾ ലഭിക്കുന്നതിനുവേണ്ടി കാണിക്കേണ്ടതാണ്. ദർഘാസ് ഫാറങ്ങൾ കരാറുകാർക്ക് അന്യോന്യം കൈമാറാൻ പാടുള്ളതല്ല. ദർഘാസുകളിൽ കരാറുകാർ ഉള്ളടക്കം ചെയ്യുന്ന നിരതദ്രവ്യത്തിന്റെ വിശദവിവരങ്ങൾ ദർഘാസ് ഫാറത്തിന്റെ

അവസാന ഖണ്ഡികയിൽ എഴുതിയിരിക്കണം. ആവശ്യമായ നിരതദ്രവ്യം കൂടാതെ ലഭിക്കുന്ന ടെൻഡറുകൾ തിരസ്കരിക്കുന്നതാണ്.

പൊതുമരാമത്ത് വകുപ്പ് (ബിൽഡിംഗ്സ് ആൻറ് റോഡ്സ്) സബ് ഡിവിഷൻ, മഞ്ചേരി. — എ.എൻ.സി. സബാസ്റ്റ്യൻ, അസി. എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

## ടെൻഡർ പരസ്യം

നമ്പർ ടി. എൻ. 16/84. 1984 മേയ് 14.

കേരള ഗവർണ്ണർക്കുവേണ്ടി അസിസ്റ്റൻറ് എക്സിക്യൂട്ടീവ് എഞ്ചിനീയർ, ബി. ആൻറ്. ആർ. സബ് ഡിവിഷൻ താഴെ പറയുന്ന പ്രവൃത്തികൾക്ക് നിശ്ചിത യോഗ്യതയുള്ള കരാറുകാരിൽ നിന്നും 8-6-1984 വൈകുന്നേരം 4 മണിവരെ സീലു വെച്ച ടെൻഡറുകൾ ക്ഷണിച്ചുകൊള്ളുന്നു. ടെൻഡറുകൾ അന്നേ ദിവസം വൈകുന്നേരം 4.30-ന് കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| 1 | വലിയ പറപ്പൂർ ഗവൺമെൻറ് ലോവർ പ്രൈമറി സ്ക്കൂളിൻെറ താൽക്കാലിക ഷെഡ് കെട്ടിമേയൽ (1984-85)—രൂപ 16,813 | 350 |
| 2 | പുറത്തൂർ ഗവൺമെൻറ് യു. പി. സ്ക്കൂളിൻെറ താൽക്കാലിക ഷെഡ് കെട്ടിമേയൽ (1984-85)—രൂപ 5,922 | 150 |
| 3 | മുണ്ടോത്ത്. പറമ്പ് ഗവൺമെൻറ് യു. പി. സ്ക്കൂളിൻെറ താൽക്കാലിക ഷെഡ് കെട്ടിമേയൽ (1984-85)—രൂപ 7,515 | 200 |
| 4 | പുറത്തൂർ ഗവൺമെൻറ് ഹൈസ്ക്കൂളിൻെറ താൽക്കാലിക ഷെഡ് കെട്ടിമേയൽ (1984-85)—രൂപ 8,500 | 200 |
| 5 | താനൂർ ജി. ഡി. ഹൈസ്ക്കൂളിൻെറ താൽക്കാലിക ഷെഡ് കെട്ടി മേയൽ (1984-85)—രൂപ 5,500 | 150 |
| 6 | എഴൂർ ഗവൺമെൻറ് ഹൈസ്ക്കൂളിൻെറ താൽക്കാലിക ഷെഡ് കെട്ടിമേയൽ (1984-85)—രൂപ 8,000 | 200 |
| 7 | തിരൂർ കടലുണ്ടി റോഡിൻെറ പ്രത്യേക അററകുററപ്പണികൾ (അരുചാൽ നിർമ്മാണം) കി. മീ. 17/950 മുതൽ കി. മീ. 18/150 വരെ—രൂപ 39,925 | 800 |
| 8 | കുഴിമണ്ണ II സൗത്ത് എൽ. പി. സ്ക്കൂളിൻെറ താൽക്കാലിക ഷെഡ് കെട്ടിമേയൽ—രൂപ 9,050 | 200 |

ടെൻഡർ ഫോറത്തിൻെറ വില—ക്രമനമ്പർ 1 മുതൽ 6 വരെയും 8-നും രൂപ 10 + വി. നി., ക്രമ നമ്പർ 7-ന് രൂപ 15 + വി. നി.

പ്രവർത്തി തീർക്കേണ്ട കാലാവധി— ക്രമനമ്പർ 1 മുതൽ 6 വരെ 15 ദിവസം ക്രമനമ്പർ ഏഴിനും എട്ടിനും ഒരു മാസം

ടെൻഡർ ഫോറങ്ങളും മററു വിവരങ്ങളും അസിസ്റ്റൻറ് എക്സിക്യൂട്ടീവ് എഞ്ചിനീയർ (ബി. ആൻറ് ആർ.), തിരൂർ ആഫീസിൽ നിന്നും ഏഴു ദിവസം മുമ്പ് മുതൽ ടെൻഡർ ദിവസം ഉച്ചക്ക് ഒരു മണി വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ഓഫീസ് സമയത്ത് ടെൻഡർ ഫോറത്തിൻെറ വില രൊക്കം പണമായോ മണി ഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

അംഗീകൃത കരാറുകാരുടെ രജിസ്ട്രേഷൻ കാർഡ് കാണിച്ചാൽ മാത്രമേ ഫോറങ്ങൾ ഓഫീസിൽ നിന്നും ലഭിക്കുകയുള്ളു. ടെൻഡർ ഫോറത്തിൻെറ വില അടച്ചാൽ മടക്കി കൊടുക്കുന്നതല്ല.

കേരള പൊതുമരാമത്തു വകുപ്പിലെ ടെൻഡറുകളെ സംബന്ധിച്ച എല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

തിരൂർ. — കെ. മാമു, അസിസ്റ്റൻറ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

## ടെൻഡർ പരസ്യം

നമ്പർ ഡി. 5/ജ/83. 1984 മേയ് 9.

കേരള ഗവർണ്ണർക്കുവേണ്ടി മഞ്ചേരി ഇറിഗേഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തികൾക്ക് കേരള പൊതുമരാമത്ത് വകുപ്പിൽ എ, ബി, സി ക്ലാസായി രജിസ്ററർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും 1984 ജൂൺമാസം 12-ം തീയതി ഉച്ചതിരിഞ്ഞ് നാലു മണി വരെ മത്സരാടിസ്ഥാനത്തിലുള്ള ടെൻഡറുകൾ പ്രവർത്തിയുടെ പേര് എഴുതി മുദ്ര വെച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ടി ടെൻഡറുകൾ അന്നേ ദിവസം വൈകുന്നേരം 4.30-ന് തന്നെ തുറക്കുന്നതാണ്.

| ക്രമ നമ്പർ | ടെൻഡർ നമ്പരും പ്രവർത്തിയുടെ വിവരവും അടങ്കൽതുകയും | നിരത. ദ്രവ്യം രൂപ |
|---|---|---|
| | 1/1984-85: | |
| 1 | താനൂർ കൂട്ടായി കനാലിൻെറ കുറുകെയുള്ള പറവണ്ണ നടപ്പാലത്തിൻെറ അററകുററപ്പണികളും നടപ്പാലത്തിൻെറ ഇരുവശങ്ങളിലും മുകളം, താഴത്തും താഴ് ഭാഗത്തും 50 മീററർ നീളത്തിൽ കേടുവന്ന ഭാഗങ്ങൾ സംരക്ഷിക്കലും— PAC. Rs. 1,40,000 | 2,800 |
| | 2/1984-85: | |
| 2 | തിരൂർ-പൊന്നാനി പുഴയുടെ തീരം തലക്കാട് പഞ്ചായത്തിൽ കുട്ടില കടവിനടുത്ത് 100 മീററർ നീളത്തിൽ സംരക്ഷിക്കൽ — PAC. Rs. 64,000 | 1,280 |
| | 3/1984-85 | |
| 3 | ചമ്രവട്ടം റഗുലേററർ പണിയോടനുബന്ധിച്ചുള്ള ബോറിംഗ് ജോലികൾ— PAC. Rs 2,31,000 | 4,620 |

ടെൻഡർ പ്രമാണത്തിൻെറ വില—ക്രമനമ്പർ ഒന്നിന് രൂപ 50 + എസ്. ററി., ക്രമനമ്പർ രണ്ടിന് രൂപ 25 + എസ്. ററി., ക്രമനമ്പർ മൂന്നിന് രൂപ 100 + എസ് ററി.

പ്രവർത്തി തീർക്കേണ്ട കാലാവധി—ക്രമനമ്പർ ഒന്നിന് മൂന്നു മാസവും ക്രമനമ്പർ രണ്ടിനും മൂന്നിനും 2 മാസം വീതവും.

ടെൻഡർ പ്രമാണം കിട്ടുന്ന കാര്യാലയം— ഇറിഗേഷൻ ഡിവിഷൻ ഓഫീസ്, മഞ്ചേരി.

ദർഘാസ് പ്രമാണങ്ങളും മറ്റു വിശദവിവരങ്ങളും മുകളിൽ സൂചിപ്പിച്ച കാര്യാലയത്തിൽ നിന്നും എല്ലാ പ്രവൃത്തി ദിവസങ്ങളിലും ദർഘാസ് തീയതിയുടെ തലേ ദിവസം 4 മണി വരെയും ദർഘാസ് പ്രമാണത്തിന്റെ വില രൊക്കം പണമായോ മണിഓർഡറായോ അടച്ച് (തുക മടക്കികൊടുക്കുന്നതല്ല) രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് സ്വീകരിക്കുന്ന അവസാന ദിവസം ഉച്ചയ്ക്ക് ഒരു മണി വരെ താഴെ ഒപ്പുവച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും ലഭിക്കുന്നതാണ്.

ദർഘാസ് പ്രമാണങ്ങൾ കേരള പൊതുമരാമത്തു വകുപ്പിലെ അംഗീകൃത കരാറുകാർക്ക് മാത്രം കൊടുക്കപ്പെടുന്നതും അവ അന്യോന്യം കൈമാറാൻ പാടില്ലാത്തതുമാകുന്നു. കേരള പൊതുമരാമത്ത് വകുപ്പിലെ നിലവിലുള്ളതായ ദർഘാസുകളെ സംബന്ധിച്ചുള്ള എല്ലാ നിബന്ധനകളും നിയമങ്ങളും ഈ ദർഘാസുകൾക്കും ബാധകമായിരിക്കുന്നതുമാണ്.

എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയം,
ജല സേചനവിഭാഗം,
മഞ്ചേരി.

എം. കുട്ടി ഹസ്സൻ,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

ദർഘാസ് പരസ്യം

നമ്പർ ഡി1. സി. ആർ. 1/84. 1984 മേയ് 4.

കേരള ഗവർണ്ണർക്കുവേണ്ടി അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ, കാരാപ്പുഴ ജലസേചന പദ്ധതി സബ്ഡിവിഷൻ ആഫീസ്, കൽപ്പറ്റ അദ്ദേഹത്തിന്റെ ആഫീസിൽ നിന്നും താഴെ പറയുന്ന പ്രവർത്തികൾക്ക് ഓരോന്നിനും പ്രത്യേകം പ്രത്യേകമായി അംഗീകൃത നിശ്ചിത യോഗ്യതയുള്ള കരാറുകാരിൽ നിന്നും 1984 ജൂൺ മാസം 13-ാം തീയതി വൈകുന്നേരം 4 മണി വരെ മുദ്രവെച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ പ്രസ്തുത ദിവസം വൈകുന്നേരം 4.30-ന് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ, തൽസമയം ഹാജരായ കരാറുകാരുടെയോ, അവരുടെ പ്രതിനിധികളുടെയോ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും—കാരാപ്പുഴ ജലസേചനപദ്ധതിയിൽ ഇടതുകര കനാലിൽ 540 മീറ്ററിൽ ജലനിർഗമന സംവിധാനം ചെയ്യുന്നതിനും സംരക്ഷണ ചുമരു നിർമ്മിക്കുന്നതിനുമുള്ള ജോലി ചെയ്യുന്നതിന്—രൂപ 38,628

നിരതദ്രവ്യം—രൂപ 800
ദർഘാസ് ഫാറത്തിന്റെ വില—രൂപ 3 + എസ്. റ്റി.
കരാറുകാരന്റെ ക്ലാസ്— 'എ' യും 'ബി' യും 'സി' യും 'ഡി' യും
പ്രവർത്തി തീർക്കേണ്ട അവധി—ഒരു മാസം

ദർഘാസ് ഫാറങ്ങളും മറ്റു വിശദവിവരങ്ങളും കാരാപ്പുഴ ജലസേചനപദ്ധതി കൽപ്പറ്റ സബ്ഡിവിഷൻ ആഫീസിൽ നിന്നും നിശ്ചിത തീയതിക്ക് മൂന്നു ദിവസം മുൻപു മുതൽ ദർഘാസ് ദിവസം ഉച്ചക്ക് 1 മണിവരെ ആഫീസ് സമയത്ത് ദർഘാസ് ഫാറത്തിന്റെ വില (വിൽപ്പന നികുതി അടക്കം) രൊക്കം പണമായോ മണിഓർഡറായോ അടച്ച് രേഖാമൂലം ആവശ്യപ്പെട്ടാൽ ലഭിക്കുന്നതാണ്.

അംഗീകൃത കരാറുകാരുടെ രജിസ്റ്റർ കാർഡ് കാണിച്ചാൽ മാത്രമേ ദർഘാസ് ഫാറങ്ങൾ ആഫീസിൽ നിന്നും ലഭിക്കുകയുള്ളു. ദർഘാസ് ഫാറത്തിന്റെ വില മടക്കി കൊടുക്കുന്നതല്ല.

ദർഘാസ് ഫാറങ്ങൾ കരാറുകാർ കൈമാറാൻ പാടില്ല. നിശ്ചിത സമയത്തിനു ശേഷം ലഭിക്കുന്ന ദർഘാസുകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്തതായ എല്ലാ ദർഘാസുകളും തിരസ്ക്കരിക്കപ്പെടുന്നതാണ്.

ഏതെങ്കിലും ഒരു പ്രവർത്തിയുടെ ദർഘാസ് സ്വീകരിച്ച ശേഷം, പ്രസ്തുത പ്രവർത്തി ലഭിച്ച കരാറുകാരൻ ഉടമ്പടി വെയ്ക്കാതെ ഒഴിഞ്ഞു പോയാൽ, ആ കാരണം കൊണ്ട് പ്രസ്തുത പ്രവൃത്തി വേറെ കരാറുകാരനെ ഏൽപ്പിക്കുന്നതും തൽഫലമായി ഡിപ്പാർട്ടുമെന്റിനുണ്ടാകുന്ന എല്ലാ കഷ്ട നഷ്ടങ്ങൾക്കും ഒഴിഞ്ഞു പോകുന്ന കരാറുകാരൻ ഉത്തരവാദിയായിരിക്കുന്നതാണ്.

കേരള പൊതുമരാമത്തു വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

കാരാപ്പുഴ ജലസേചന പദ്ധതി
സബ്ഡിവിഷൻ ആഫീസ്
കൽപ്പറ്റ.

(ഒപ്പ്)
അസിസ്റ്റന്റ്
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

---

ലേലപരസ്യം

മുട്ടം എം. വി. ഐ. പി. സബ്ഡിവിഷൻ നമ്പർ ഒന്നിൽ നിന്നും പരസ്യം ചെയ്യുന്നത്.

നമ്പർ എ. ബി. 3/82. 1984 ഏപ്രിൽ 30.

മൂവാറ്റുപുഴ വാലി ഇറിഗേഷൻ പ്രോജക്റ്റിന വേണ്ടി പൊന്നുംവിലയ്ക്കെടുത്തിട്ടുള്ളതും ഇപ്പോൾ ഒരു വർഷത്തേക്ക് മേലാദായം എടുക്കുവാൻ കൊടുത്തിട്ടുള്ളതുമായ 13-ാം റീച്ചിലെ താഴെ പറയുന്ന പ്ലോട്ടിന്റെ ഒരു വർഷത്തേക്ക് മേലാദായം എടുക്കുന്നതിനുള്ള അവകാശം എം. വി. ഐ. പി. ഡിവിഷൻ നമ്പർ 1 തൊടുപുഴ എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ താഴെപ്പറയുന്ന തീയതിയിലും സമയത്തും സ്ഥലത്തും വച്ച് പരസ്യമായി ലേലംചെയ്തുകൊടുക്കുന്നതാണ്.

പ്ലോട്ടു നമ്പർ—2
നിരതദ്രവ്യം—രൂപ 350
ലേലത്തീയതി—12-6-1984
സമയം—11 a. m.
സ്ഥലം—കുട്ടയത്തൂർ കവലയ്ക്കു സമീപം

ലേലത്തിൽ പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ ലേലസ്ഥലത്തു ഹാജരായി പട്ടികയിൽ പറഞ്ഞിരിക്കുന്ന നിരതദ്രവ്യം ലേല സമയത്തിന് മുമ്പായി കെട്ടിവയ്ക്കേണ്ടതാണ്. കൂടുതൽ തുക വിളിക്കുന്ന ആളിന്റെ പേരിൽ ലേലം താൽക്കാലികമായി ഉറപ്പിക്കുന്നതും ടിയാൻ ലേലത്തുകയും 5% സെക്യൂരിറ്റിയും അപ്പോൾ തന്നെ അടയ്ക്കേണ്ടതുമാണ്.

ലേലം സ്ഥിരപ്പെടുത്തിയ വിവരത്തിന് രേഖാമൂലം അറിയിപ്പുകിട്ടി എഗ്രിമെന്റ് വെച്ചതിനുശേഷം മാത്രമേ സ്ഥലത്തു പ്രവേശിച്ച് ആദായം എടുക്കുവാൻ പാടുള്ളു. കൂടുതൽ വിവരങ്ങൾ ആഫീസിൽ പ്രവർത്തി സമയത്ത് അന്വേഷിച്ചറിയാവുന്നതാണ്. പൊതുമരാമത്തു വകുപ്പിൽ നിലവിലുള്ള എല്ലാ ലേലനിബന്ധനകളും ഇതിനും ബാധകമായിരിക്കും. ഏതെങ്കിലും കാരണ വശാൽ ലേലദിവസം അവധി ആയാൽ അതിനു തൊട്ടടുത്ത പ്രവർത്തി ദിവസം ലേലം നടത്തുന്നതാണ്.

എം. വി. ഐ. പി.
സബ്ഡിവിഷൻ
നമ്പർ 1, മുട്ടം.

(ഒപ്പ്)
അസിസ്റ്റന്റ്
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

---

ദർഘാസ് പരസ്യം

നമ്പർ ഡി7-80/84. 1984 മേയ് 16.

കേരള ഗവർണ്ണർക്കുവേണ്ടി എക്സിക്യൂട്ടീവ് എഞ്ചിനീയർ, പഴശ്ശി ജലസേചനപദ്ധതി ഡിവിഷൻ നമ്പർ 2 കണ്ണൂർ താഴെ പറയുന്ന പ്രവൃത്തിക്ക്

അദ്ദേഹത്തിന്റെ ഓഫീസിൽ 11-6-1984-ന് വൈകുന്നേരം കൃത്യം 4 മണിവരെ നിശ്ചിത യോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും സീലുവെച്ച ടെൻഡറുകൾ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം വൈകുന്നേരം 4.30-ന് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റ് ഉദ്യോഗസ്ഥനോ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടെൻഡറുകൾ തുറക്കുന്നതാണ്.

പ്രവർത്തിയുടെ പേരും അടങ്കൽതുകയും—പഴശ്ശി ജലസേചന പദ്ധതി - കണ്ണൂരിലുള്ള ഡിവിഷൻ നമ്പർ 2 കോളണിയിലെ കെട്ടിടങ്ങളുടെ 1984-85-ലേക്കുള്ള വാർഷിക അറ്റകുറ്റപ്പണികൾ—രൂപ 42,000

നിരതദ്രവ്യം—850 രൂപ

ടെൻഡർ ഫാറത്തിന്റെ വില—15 + വി. നി.

ടെൻഡർ സ്വീകരിക്കുന്ന അവസാന തീയതി—11-6-1984

കരാറുകാരന്റെ ക്ലാസ്—സിയും അതിനു മുകളിലും

പ്രവർത്തി തീർക്കേണ്ട കാലാവധി—2 മാസം

ടെൻഡർ ഫാറങ്ങളും മറ്റു വിശദ വിവരങ്ങളും പഴശ്ശി ജലസേചന പദ്ധതി നമ്പർ 2 കണ്ണൂർ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ നിന്ന് പത്ത് ദിവസം മുൻപു മുതൽ ടെൻഡർ ദിവസം ഉച്ചയ്ക്ക് 1 മണിവരെ എല്ലാ പ്രവൃത്തി ദിവസങ്ങളിലും ആഫീസ് സമയത്ത് ടെൻഡർ ഫാറത്തിന്റെ വില റൊക്കം പണമായോ മണിയോർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

അംഗീകൃത കരാറുകാരുടെ രജിസ്ട്രേഷൻ കാർഡ് കാണിച്ചാൽ മാത്രമേ ടെൻഡർ ഫാറങ്ങൾ ആഫീസിൽ നിന്നു ലഭിക്കുകയുള്ളു. രജിസ്ട്രേഷൻ കാർഡ് കാണിക്കാത്തവർക്കു ടെൻഡർ ഫാറങ്ങൾ കൊടുക്കുന്നതല്ല. ടെൻഡർ ഫാറത്തിന്റെ വില അടച്ചാൽ മടക്കി കൊടുക്കുന്നതല്ല.

ടെൻഡർ ഫാറങ്ങൾ കരാറുകാർ കൈമാറുവാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ടെൻഡറുകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത എല്ലാ ടെൻഡറുകളും തിരസ്കരിക്കപ്പെടുന്നതായിരിക്കും.

ഏതെങ്കിലും ഒരു പ്രവർത്തിയുടെ ടെൻഡറുകൾ സ്വീകരിച്ചശേഷം പ്രസ്തുതപ്രവർത്തി ലഭിച്ച കരാറുകാരൻ ഉടമ്പടി വയ്ക്കാതെ ഒഴിഞ്ഞുപോവുകയാണെങ്കിൽ ആ കാരണംകൊണ്ട് പ്രസ്തുത പ്രവർത്തി വേറെ കരാറുകാരനെ ഏൽപ്പിക്കേണ്ടിവന്നാൽ തൻമൂലം ഡിപ്പാർട്ടുമെന്റിനുണ്ടാകുന്ന എല്ലാ നഷ്ടങ്ങൾക്കും അങ്ങനെ ഒഴിഞ്ഞുമാറുന്ന കരാറുകാരൻ ഉത്തരവാദി ആയിരിക്കും.

കേരളാ പൊതുമരാമത്ത് വകുപ്പിലെ ടെൻഡറുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസ്,
പഴശ്ശി ജലസേചന പദ്ധതി,
ഡിവിഷൻ നമ്പർ 2,
കണ്ണൂർ.

ടി. കെ. ഇബ്രാഹിം കുഞ്ഞി,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

സംക്ഷിപ്ത ടെൻഡർ പരസ്യം

എ3-20633/77. 1984 മെയ് 9.

കേരളാ ഗവർണ്ണർക്കുവേണ്ടി കൊല്ലം ബി. ആന്റ്. ആർ. എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവൃത്തികൾക്ക് ടി ഓഫീസിൽ വച്ച് ഓരോ പ്രവൃത്തിക്കും അതിനുനേരെ കാണിച്ചിരിക്കുന്ന തീയതികളിൽ വൈകുന്നേരം കൃത്യം 4 മണിവരെ നിശ്ചിത യോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള എ. ബി. സി. ക്ലാസുകളിലുള്ള കരാറുകാരിൽ നിന്നും മുദ്രവച്ച ടെൻഡറുകൾ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം വൈകുന്നേരം 4.30-ന് താഴെ ഒപ്പിട്ടിരിക്കുന്ന ആളോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടെൻഡറുകൾ തുറക്കുന്നതാകുന്നു.

| ക്രമ നമ്പർ | ജോലിയുടെ പേരും ഉദ്ദേശ അടങ്കൽ തുകയും | നിരതദ്രവ്യം രൂപ | ടെൻഡർ ഫാറത്തിന്റെ വില രൂപ | ടെൻഡറുകൾ സ്വീകരിക്കുന്ന അവസാന തീയതി | പ്രവൃത്തി തീർക്കേണ്ട കാലാവധി |
|---|---|---|---|---|---|
| (1) | (2) | (3) | (4) | (5) | (6) |
| 1 | അച്ചൻ കോവിൽ ഹരിജൻ കോളനിയിലേക്ക് ഒരു പുതിയ റോഡ് നിർമ്മിക്കുന്നതിനും അപ്രോച്ചു റോഡിന്റെയും കോളനി റോഡിന്റെയും അറ്റകുറ്റപ്പണികൾ ചെയ്യുന്നതിന്—രൂപ 2,96,413 | 5,950 | 50 + വി.നി. | 19-6-1984 | 6 മാസം |
| 2 | പട്ടാഴി തെക്കേക്കര പഞ്ചായത്തിൽപ്പെട്ട പുക്കുന്നുമല ഹരിജൻകോളനി റോഡു വികസനത്തിനുവേണ്ട ജോലികൾ—രൂപ 1,97,904 | 4,000 | ടി | ടി | ടി |
| 3 | 1983-84 വർഷത്തെ പുതുക്കി പണിയൽ പരിപാടി-പുനലൂർ സബ് ഡിവിഷനിൽപ്പെട്ട സംസ്ഥാന റോഡിന്റെ സംരക്ഷണവേലകൾ കൊല്ലം ചെങ്കോട്ട റോഡിൽ കി. മീ. 56/0 മുതൽ 59/0 വരെ സീൽ കോട്ടു ചെയ്യുന്നതിനും അഴുക്കു ചാലുകൾ നിർമ്മിക്കുന്നതിനും (പുനർ ടെൻഡർ)—രൂപ 60,723 | 1,250 | 25 + വി.നി. | ടി | 2 മാസം |
| 4 | 1984-85-ലെ പുതുക്കിപ്പണിയൽ പരിപാടി. അഞ്ചൽ പുനലൂർ റോഡിൽ കി. മീ. 0/0 മുതൽ 1/400 വരെ 20 മി. മീ. ഘനത്തിൽ ചിപ്പിംഗ് കാർപ്പെററ് ചെയ്യുക—രൂപ 82,411 | 1,650 | ടി | 20-6-1984 | 3 മാസം |

| (1) | (2) | (3) | (4) | (5) | (6) |
|---|---|---|---|---|---|
| 5 | 1984-85-ലെ പുതുക്കിപ്പണിയൽ പരിപാടി—അഞ്ചൽ കരവാളം റോഡിൽ കി. മീ. 0/0 മുതൽ 3/0 വരെ 20 മി. മി., ഘനത്തിൽ ചിപ്പിംഗ് കാർപ്പെററു ചെയ്യൽ—രൂപ 1,57,676 | 3,200 | 50 + വി. നി. | 20-6-1984 | 4 മാസം |
| 6 | കുണ്ടറ പോലീസ് സ്റേറഷനോടനുബന്ധിച്ചുള്ള ക്വാർട്ടേഴ്സുകളിലെ വൈദ്യുതിലൈനുകളിലെ അററകുററപ്പണികൾ—രൂപ 10,024 | 250 | 10 + വി. നി. | ടി | 1 മാസം |
| 7 | തേവള്ളി ഹോമിയോ ഡിസ്പെൻസറി കെട്ടിടം വൈദ്യുതീകരിക്കുന്നതിനുള്ള ജോലികൾ—രൂപ 6,843 | 150 | ടി | ടി | ടി |
| 8 | 1983-84 വർഷത്തെ പുതുക്കിപ്പണിയൽ പരിപാടി—താലൂക്ക് ആഫീസ് മുക്കു മുതൽ ആനന്ദവല്ലീശ്വരം വരെയുള്ള റോഡിന്റെ പുനർ നവീകരണം—രൂപ 1,55,851 | 3,150 | 50 + വി. നി. | 21-6-1984 | 4 മാസം |

ദർഘാസ് ഫാറങ്ങളുടെ മററു വിശദവിവരങ്ങൾ അടിയിൽ പ്പെട്ടിരിക്കുന്ന ആഫീസിൽ നിന്നും 5 ദിവസം മുമ്പു മുതൽ ദർഘാസ് ഉച്ചയ്ക്ക് ഒരു മണി വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ആഫീസ് സമയത്ത് ദർഘാസ് ഫാറത്തിന്റെ വില രൊക്കം പണമായോ മണിയോർഡറായോ അയച്ച് രേഖാമൂലം അപേക്ഷിച്ചാൽ (വില തിരികെ കൊടുക്കുന്നതല്ല) ലഭിക്കുന്നതാണ്. അംഗീകൃത കരാറുകാരുടെ രജിസ്ട്രേഷൻ കാണിച്ചാൽ മാത്രമേ ദർഘാസ് ഫാറം ആഫീസിൽ നിന്നും ലഭിക്കുകയുള്ളൂ. ദർഘാസ് ഫാറങ്ങൾ കൈമാററം ചെയ്യാൻ പാടില്ലാത്തതാകുന്നു. നിശ്ചിത സമയത്തിനു ശേഷം ലഭിക്കുന്ന ദർഘാസുകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവെയ്ക്കാത്ത എല്ലാ ദർഘാസുകളും നിരസിക്കപ്പെടുന്നതാണ്. കാരണം പറയാതെ ഏതെങ്കിലും ദർഘാസും നിരസിക്കുന്നതിനുള്ള അധികാരം താഴെ പ്പെട്ടിരിക്കുന്ന ആഫീസറിൽ നിക്ഷിപ്തമാണ്. കേരള പൊതുമരാമത്ത് വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള എല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ഓഫീസ്,
കെട്ടിടങ്ങളും റോഡുകളും വിഭാഗം, കൊല്ലം.

എ. ഹസനപ്പൻ,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

ദർഘാസ് പരസ്യം

നമ്പർ ഡി1. 546/82. 1984 മേയ് 7.

കേരള ഗവർണ്ണർക്കുവേണ്ടി ചെങ്ങന്നൂർ പമ്പാ ജലസേചന പദ്ധതി രണ്ടാം ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന വേലകൾക്ക് പൊതുമരാമത്ത് വകുപ്പിലെ എ, ബി, സി എന്നീ വിഭാഗത്തിൽപ്പെട്ട അംഗീകൃത കരാറുകാരിൽ നിന്നും സ്വന്തം പേരും വേലയുടെ പേരും ആലേഖനം ചെയ്ത് മുദ്ര വച്ച കവറുകളിൽ ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. മുദ്ര വച്ച ദർഘാസുകൾ 13-6-1984 വൈകിട്ട് 4 മണി വരെ ആഫീസിലുള്ള ദർഘാസുപെട്ടിയിൽ നിക്ഷേപിക്കാവുന്നതും ദർഘാസുകൾ അന്നേ ദിവസം വൈകിട്ട് 4.30-ന് ഹാജരുള്ള കരാറുകാരുടേയോ അവരുടെ അംഗീകൃത പ്രതിനിധികളുടെയോ സാന്നിദ്ധ്യത്തിൽ തുറക്കുന്നതുമാണ്.

| ക്രമ നമ്പർ | വേലയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ | ദർഘാസ് പ്രമാണത്തിന്റെ വില രൂപ | വേല തീർക്കേണ്ട കാലാവധി |
|---|---|---|---|---|
| (1) | (2) | (3) | (4) | (5) |
| 1 | പി. ഐ. പി. വലതുകര മംഗലം ശാഖാ കനാലിന്റെ അററകുററപ്പണികൾ—രൂപ 48,440 | 1,000 | 15+എസ്. ററി. | രണ്ടു മാസം |
| 2 | പി. ഐ. പി. വലതുകര കവിയൂർ ശാഖാകനാലിന്റെ ചെങ്ങരൂർ ഉപശാഖയുടെ ചെയിനേജ് 2290 മീ. മുതൽ 2560 മീ. വരെയുള്ള കനാൽ നിർമ്മാണം—രൂപ 1,88,000 | 3,800 | 50+എസ്. ററി. | മൂന്നു മാസം |
| 3 | പി. ഐ. പി. മെയിൻ കനാലിന്റെ 4268 മീററർ മുതൽ 4343 മീററർ വരെയുള്ള ഭാഗത്തെ പുനരുദ്ധാരണ ജോലികൾ—രൂപ 50,000 | 1,000 | 15+എസ്. ററി. | രണ്ടു മാസം |
| 4 | പി. ഐ. പി. മെയിൻ കനാലിന്റെ 4118 മീററർ മുതൽ 4193 മീററർ വരെയുള്ള ഭാഗത്തെ പുനരുദ്ധാരണ പ്രവൃത്തികൾ—രൂപ 49,500 | 1,000 | ടി | ടി |
| 5 | പി. ഐ. പി. മാലക്കര ബ്രാഞ്ച് കനാലിന്റെ 3615 മീററർ മുതൽ 3856 മീററർ വരെയുള്ള ഭാഗത്തെ അററകുററപ്പണികൾ—രൂപ 48,380 | 1,000 | ടി | ടി |
| 6 | പി. ഐ. പി. മാലക്കര ബ്രാഞ്ച് കനാലിന്റെ 3864 മീററർ മുതൽ 4019 മീററർ വരെയുള്ള ഭാഗത്തെ അററകുററപ്പണികൾ—രൂപ 26,600 | 550 | ടി | ഒരു മാസം |

| (1) | (2) | (3) | (4) | (5) |
|---|---|---|---|---|
| 7 | പി. ഐ. പി. മെയിൻ കനാലിന്റെ 4193 മീറ്റർ മുതൽ 4268 മീറ്റർ വരെയുള്ള ഭാഗത്തെ പുനരുദ്ധാരണ പ്രവർത്തികൾ—രൂപ 50,000 | 1,000 | 15+എസ്. റ്റി. | രണ്ടു മാസം |
| 8 | തമിഴ് നാട്ടിൽ നിന്നും ചെങ്ങന്നൂർ പി. ഐ. പി. ഡിവിഷനിലേക്ക് ലോറിയിൽ 1984-85 സാമ്പത്തിക വർഷത്തേക്ക് സിമന്റ് കൊണ്ടുവരിക—രൂപ 1,00,000 (പുനർ ദർഘാസ്) | 2,000 | 25+എസ്. റ്റി. | 31-3-1985 വരെ |
| 9 | പി. ഐ. പി. ഇടതുകര കനാൽ ആലാ പഞ്ചായത്തിൽ പെട്ട പെണ്ണുക്കര നിലത്തിൽ കെട്ടി നിൽക്കുന്ന വെള്ളം വിടാനുള്ള പണികൾ—രൂപ 75,359 (പുനർ ദർഘാസ്) | 1,550 | ടി | രണ്ടു മാസം |
| 10 | പി. ഐ. പി. വലതുകര കനാൽ തിരുവൻവണ്ടൂർ ബ്രാഞ്ച് കനാലിന്റെ 1430 മീറ്ററിനുശേഷമുള്ള ഭാഗത്തെ വാർഷിക സംരക്ഷണ വേലകളും അത്യാവശ്യ അറ്റകുറ്റപ്പണികളും നടത്തുക—രൂപ 50,759 (പുനർ ദർഘാസ്) | 1,050 | ടി | രണ്ടു മാസം |
| 11 | പി. ഐ. പി. വലതുകര കനാൽ വെള്ളം കെട്ടിക്കിടക്കുന്നത് തടയുന്നതിനു വേണ്ടി ചെയിനേജ് 17020 മീറ്റർ മുതൽ 17975 മീറ്റർ വരെ കോൺക്രീറ്റ് ലൈനിംഗ് പണികൾ—രൂപ 51,000 | 1,050 | ടി | ടി |

ദർഘാസ് പ്രമാണങ്ങളും മററു വിശദവിവരങ്ങളും എക്സിക്യൂട്ടീവ് എഞ്ചിനീയർ ആഫീസിൽ നിന്നും നിശ്ചിത ദർഘാസ് തീയതിക്ക് ഒരാഴ്ച മുമ്പ് മുതലുള്ള പ്രവർത്തി സമയങ്ങളിലും 13-6-1984-ന് ഉച്ചയ്ക്ക് ഒരു മണി വരെയും ദർഘാസു പ്രമാണത്തിന്റെ വില അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. (വില അടച്ചത് മടക്കി കൊടുക്കുന്നതല്ല.) ദർഘാസ് പ്രമാണങ്ങൾ രജിസ്റ്റർ ചെയ്ത കരാറുകാർക്കു മാത്രം കൊടുക്കുന്നതും ആയവ കൈമാറ്റം ചെയ്യാൻ പാടില്ലാത്തതുമാകുന്നു.

കേരള പൊതുമരാമത്തു വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറെറല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

എക്സിക്യൂട്ടീവ് എഞ്ചിനീയറാഫീസ്,
പമ്പാ ജലസേചന പദ്ധതി,
ഡിവിഷൻ നമ്പർ 2,
ചെങ്ങന്നൂർ.

സി. സോമനാഥ്,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

ദർഘാസ് പരസ്യം

1984 മെയ് 16.

No. DBI/84-85.

മൂന്നാർ പൊതുമരാമത്ത് വകുപ്പ് (റോഡുകളും കെട്ടിടങ്ങളും) അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ കേരളാ ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പ്രവർത്തികൾക്ക് കേരളാ പൊതുമരാമത്ത് വകുപ്പിൽ രജിസ്റ്റർ ചെയ്തിട്ടുള്ള ക്ലാസ് എ, ബി, സി, ഡി, എന്നീ കരാറുകാരിൽ നിന്നും 1984 ജൂൺ മാസം 18-ാം തീയതി വൈകുന്നേരം 4 മണി വരെ മത്സര സ്വഭാവമുള്ള ദർഘാസുകൾ, പ്രവർത്തിയുടെ പേര് ആലേഖനം ചെയ്തിട്ടുള്ള മുദ്രവെച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ 1984 ജൂൺ മാസം 18-ാം തീയതി വൈകിട്ട് 4.30-ന് തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവൃത്തിയുടെ പേരും ഉദ്ദേശ അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ | ദർഘാസ് പ്രമാണത്തിന്റെ വില രൂപ | കാലാവധി |
|---|---|---|---|---|
| (1) | (2) | (3) | (4) | (5) |
| 1 | പ്രത്യേക അറ്റകുറ്റപ്പണി—മൂന്നാർ ടോപ്പ് സ്റ്റേഷൻ റോഡ് 0 മുതൽ 5 വരെ 83-84—രൂപ 19,603 | 400 | 15+വി. റ്റി. | 1 മാസം |
| 2 | ടി ടി 5 മുതൽ 10 വരെ ടി, രൂപ 13,751 | 300 | ടി | ടി |
| 3 | ടി ടി 11 മുതൽ 14 വരെ ടി രൂപ 20,883 | 450 | ടി | ടി |

| (1) | (2) | (3) | (4) | (5) |
|---|---|---|---|---|
| 4 | മൂന്നാർ ടോപ്പ് സ്റ്റേഷൻ റോഡിന്റെ 21/500-ാം കി. മീററിൽ ഒരു സംരക്ഷണ ഭിത്തി കെട്ടുക—രൂപ 10,877 | 250 | 15+വി. നി. | 1 മാസം |
| 5 | ടി ടി 22/500 ടി ടി രൂപ 5,984 | 150 | 10+വി. നി. | ടി |
| 6 | മൂന്നാർ സർക്കാർ ജീവനക്കാരുടെ വസതികളിലേക്കുള്ള റോഡ് മെററൽ ചെയ്യുക—രൂപ 6,150 | 150 | ടി | ടി |
| 7 | മൂന്നാർ ടോപ്പ് സ്റ്റേഷൻ റോഡ്–പോസ്റ്റ് ഓഫീസ് കവലയിൽ ഒരു ഓട നിർമ്മിക്കുക—രൂപ 6,991 | 150 | ടി | ടി |
| 8 | മൂന്നാർ-ലക്ഷ്മി-മാങ്കുളം റോഡിന്റെ 21-ാം കി. മീററിലുള്ള പാലത്തിന്റെ തൂണ് നന്നാക്കുക—83-84—രൂപ 32,302 | 650 | 15+വി. നി. | 2 മാസം |
| 9 | എം. കെ. റോഡിന്റെ 9-ാം കി. മീററിൽ ഇടിഞ്ഞുപോയ ഭാഗത്ത് ഒരു താങ്ങു ചുമർ നിർമ്മിക്കുക—രൂപ 33,000 | 700 | ടി | ടി |

ടെൻഡർ പ്രമാണങ്ങളും മററു വിശദവിവരങ്ങളും താഴെ ഒപ്പുവച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും 15-6-1984 മുതൽ 18-6-1984 വരെ എല്ലാ പ്രവൃത്തി ദിവസങ്ങളിലും 18-6-1984-ൽ ഉച്ചയ്ക്ക് 1 മണി വരെയും, ടെൻഡർ പ്രമാണത്തിന്റെ വില രൊക്കം പണമായോ മണിഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ടെൻഡർ പ്രമാണത്തിന്റെ വില ഒരു കാരണവശാലും തിരികെ ലഭിക്കുന്നതല്ല. ടെൻഡർ പ്രമാണങ്ങൾ പൊതുമരാമത്ത് വകുപ്പിലെ അംഗീകൃത കരാറുകാർക്ക് മാത്രം ലഭിക്കുന്നതും അന്യോന്യം കൈമാറാൻ പാടില്ലാത്തതുമാകുന്നു. കേരള പൊതുമരാമത്തു വകുപ്പിലെ ടെൻഡറുകളെ സംബന്ധിച്ചുള്ള മറെറല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

പൊതുമരാമത്ത് വകുപ്പ്,
(നിരത്തു കെട്ടിട വിഭാഗം)
മൂന്നാർ.

(ഒപ്പ്)
അസി. എക്സിക്യൂട്ടീവ്
എൻജിനീയർ.

